കാലകൌശികനേക്രോശിച്ചാലുമിട്ടുവലിച്ചവർ
കുണ്ടിൽക്കൊണ്ടിട്ടുകുത്തുകൊണ്ടുച്ചാടിത്തുള്ളികുമാരകർ

ഇടിയുംമൺകട്ടയേറുംകൊണ്ടുദേഹംതകർന്നുമേ
കൈകാൽപരത്തിവലിയഭീഷണാസ്യംപിളർന്നുമേ

അത്തുംപിടച്ചുംപീഡപ്പെട്ടിന്ദ്രിയങ്ങൾ തളർന്നുമേ
അവനേക്കണ്ടതിൽച്ചന്ദ്രമതിബാലരൊടോതിനാൾ:— ൧൦

ചന്ദ്രമതി പറഞ്ഞു.

കൃശാംഗൻകൃപണൻരോഗിവയസ്സേറിയൊരന്തണൻ
നിങ്ങൾക്കതല്ലവാൻതക്കോനല്ലിദ്ദേഹംകുമാരരേ!

എന്റെമേൽദയയുണ്ടെങ്കിലീവൃദ്ധനെവെടിഞ്ഞുടൻ
ഞാൻപ്രസാദിപ്പിച്ചനിങ്ങളില്ലംപൂകിൻകിടാങ്ങളേ!

സൂതൻ പറഞ്ഞു.

അപ്പോൾനൽവാക്കിനാൽമാററീട്ടവരില്ലങ്ങൾപൂകിനാർ
അവർപോയപ്പൊഴാരാജ്ഞിചുററുംചിന്നിയസാധനം

കൈക്കപ്പെറുക്കിക്കൂട്ടിട്ടുവസ്ത്രംകൊണ്ടിട്ടുകെട്ടിയും
അബ്ഭാരവുംതലയ്യേററിക്കണ്ടിച്ചമൊളയാംവടി

അവന്നേകി ബ്ബാലർപോയീപോകങ്ങില്ലത്തുമെല്ലവേ
എന്നോതിവൃദ്ധനേക്കുണ്ടിൽനിന്നേററിച്ചെയ്തുസാന്ത്വനം ൧൧

ക്രമത്താലുയിർവീണിട്ടുമെല്ലെക്കണ്ണുമിഴിച്ചവൻ
കൃതഘ്നൻദുഷ്ടനായ്മെല്ലെയവൾതാങ്ങിനിറുത്തിയോൻ

ഒടിഞ്ഞവടികൈയ്ക്കൊണ്ടബ്ബാലകന്മാർഗമിച്ചിതോ
എന്നൊന്നുംനോക്കിനിന്നോന്നമവർപോയെന്നുകണ്ടുടൻ

നെററിമേൽപ്പുരികംകേററിട്ടവളോടുഗ്രമോതിനാൻ:—

കാലകൌശികൻ പറഞ്ഞു.

നിശ്ശങ്കമെന്നെത്തച്ചോരുദുഷ്ടരാകുംകുമാരരേ

നന്നായ്നോക്കിക്കണ്ടറിഞ്ഞുപേരാകാരംകുലങ്ങളും
കാശിരാജാന്തികത്തിൽച്ചെന്നവന്നൊക്കെയുണർത്തിഞാൻ

അദ്ദുഷ്ടന്മാരെയൊട്ടുക്കവരുത്തുംരാജദൂതരാൽ
ചമ്മട്ടികൊണ്ടടിപ്പിച്ചുകൈകാൽചങ്ങലയാൽനൃപൻ ൧൨

പൂട്ടിയിട്ടുദണ്ഡംപിന്നെപ്പുറാവിൽക്കൊണ്ടുവിട്ടിട്ടും
അവർക്കെഴുംഗൃഹസ്വത്തുംഹരിയ്ക്കുംഞാനരയ്ക്കയാൽ

എന്നുറച്ചിട്ടുഞാൻയത്നംചെയ്യാൻതുടരുമപ്പൊഴേ
പൂരികംകാട്ടിയവരേവന്നപാടെയയച്ചുനീ

സാദ്ധ്വിയായ്നിൽക്കയോദുഷ്ടേ!സാന്ത്വംചെയ്യെന്നെയിങ്ങിനേ
കൃശാംഗൻകൃപണൻരോഗിവൃദ്ധനിവ്വാളൊഴിയ്ക്കുവിൻ

എന്നെന്നിൽദുർഗ്ഗുണംനിർമ്മിച്ചവരോടോതിയില്ലയോ
നിരാമയൻസുന്ദരൻഞാൻയുവാവേറെക്കൊട്ടപ്പവൻ ൩൯

എന്നീഗ്ഗുണഗണംകൂട്ടന്നെന്നെന്നീദാസി!കഷ്ടമേ
നിന്ദിച്ചില്ലഭയംവിട്ടാദുഷ്ടന്മാർകൂടിനിൽക്കവേ

ദുർവൃത്തേ!നിൻറശീലത്തെയിപ്പോൾനന്നായറിഞ്ഞുഞാൻ
അത്രേവേഗംവരുവീട്ടിലിരിപ്പുണ്ടെങ്ങു ചണ്ഡിക.

അവളൊത്തിട്ടുപുകാട്ടുംനിന്നെത്തച്ചുയഥേഷ്ടമേ
പിന്നെരാജാവിനോടോതിശ്ശിക്ഷിപ്പിപ്പേൻകുമാരരേ.

എന്നെച്ചതിച്ചുടൻപാട്ടിലാക്കീനീയാക്കുമാരരേ
നിശ്ചയച്ചാക്കുമാരന്മാരെന്നെമർദ്ദിച്ചതാംദ്ധ്വം

എൻെറവീട്ടിൽക്കൊണ്ടുപോയിത്തീക്കുവൻനിൻെറഗർവുഞാൻ

ചന്ദ്രമതി പറഞ്ഞു.

മഹാത്മാവെൻനാഥനെന്നെവിററുനിൻവീട്ടുദാസിയായ് ൪൦
ഈഞാൻപ്രായംചെന്നനിങ്കൽദ്രോഹംചെയ്യില്ലൊരിയ്ക്കലും
അസ്സത്യത്താലെന്നെയാശ്രിതാത്തിഹാരിണിപാർവ്വതി
ദാന്തനിൽപ്രജ്ഞയേപ്പോലെനാഥനിൽക്കൊണ്ടണച്ചിട്ടും

കാലകൌശികൻപറഞ്ഞു.

വീണ്ടുമാവെഭ്രചനായ്ച്ചേരാൻദുർവൃത്തേ!നീനിനയ്ക്കുയോ

എൻദാസിയായിവന്നിട്ടുംപററില്ലനിൻമനോരഥം
എൻവീട്ടിലെത്തിയാൽനിൻെറകാലിന്മേൽത്തടിപൂട്ടിട്ടും

സൂതൻ പറഞ്ഞു.

എന്നൊക്കെത്തീക്ഷ്ണനാരാചമ്പോലുള്ളകടുവാക്കിനാൽ
മുററുംചന്ദ്രമതീമർമ്മംപിളർന്നുംമുനിമുഖ്യരേ!
സ്വഗൃഹത്തിൻപടിയ്ക്കൽച്ചെന്നെത്തിനാൻകാലകൌശികൻ.

സ്കന്ദപുരാണം ഹരിശ്ചന്ദ്രോപാഖ്യാനം
ശുഭയാത്ര നാല്പത്തെട്ടാമദ്ധ്യായം സമാപ്തം.

———

# ൨൯-ാം അദ്ധ്യായം.

ഋഷികൾ പറഞ്ഞു.

മഹർഷി നൃപനേസ്സത്യഭ്രഷ്ടനാക്കാൻതുനിഞ്ഞവൻ
പുകഴും തൽപ്പത്നിയാളെയെന്തിന്നാർത്തിപ്പെടുത്തിനാൻ

പ്രസംഗത്തിൽക്കലിക്കൂട്ടായ്ച്ചൊല്ലീദ്വാപരനേവ് ഭവാൻ
അവന്റെകഥകേൾക്കുന്നില്ലിതുരണ്ടുംകഥിയ്ക്കുക.

സൂതൻ പറഞ്ഞു.

ഗൃഹസ്ഥപുരുഷൎക്കെല്ലാംസ്ത്രീകളാണെന്നുപോൽശ്രുതി
നന്മയുംതിന്മയുംചെയ്യുതൻഭർത്താക്കളെനാരികൾ

സ്വർഗ്ഗംകേററാൻപോരുമങ്ങുന്നിന്നുചിട്ടീട്ടവാനുമേ
അതറിഞ്ഞാമുനിയവൻതൻപത്നിയ്ക്കാർത്തിനൽകിനാൻ

നിങ്ങളോടോതിടാംകാലകൌശികക്കചിശിഷ്യരേ
അഹങ്കാരംമദംഡംഭംകാലുഷ്യംക്രൌര്യമങ്ങിനേ ൫

ക്രോധംദർപ്പംപിശുനതാലോഭംദ്വേഷംപരംഭയം
കാമംരാഗംമത്സരിത്വംചാപല്യംമൌഢ്യമങ്ങിനേ

ആലസ്യംസാഹസംശോകംപ്രമാദമിവവിംശതി
ദ്വിജരൂപികൾശിഷ്യന്മാർവ്വധവിപ്രന്നുവിപ്രരേ!

ഇവരിൽത്തലവൻശിഷ്യൻദ്വാപരൻമൈത്രഭേദകൻ
ഇതൊക്കെച്ചൊല്ലിനേനെന്നാൽക്കഥാശേഷംകഥിച്ചിടാം

മകനോടുംരാജ്ഞിയൊത്തുപടിയ്ക്കൽച്ചെന്നുനേരമേ
തടുത്തുവൃദ്ധദ്വിജനെക്കടെക്കൊല്ലെന്നുപശ്രുതി

അവൻപേടിച്ചൊഴിഞ്ഞെത്തിതെന്നശങ്കകലർന്നവൻ
അടുത്തുഭവനദ്വാരത്തിരുന്നാക്കുത്സിതാകൃതി ൧൦

ഗൃദ്ധംവിളിച്ചുകാക്കോടകാഭ്യന്നായ്വട്ടരൂപിയായ്
നിൽക്കുംദ്വാപരനേച്ചൊന്നാനാസ്വശിഷ്യനോടിങ്ങനെ

കാലകൌശികൻ പറഞ്ഞു.

എന്റെശിഷ്യരിലൊട്ടുക്കനീതാനേററംസുഹൃത്തമൻ
അതിനാൽഗൃദ്ധമാംകാര്യമൊന്നോതാംവെളിവാക്കൊലാ

ഏററെധനംനൽകിവാങ്ങിക്കൊണ്ടെനീസ്സുന്ദരാംഗിയേ
മകനോടുംദാസ്യവൃത്തിയ്ക്കുറിവീലതുമൽപ്രിയ

അറിഞ്ഞാലാച്ചണ്ഡിയെന്നെയടിച്ചീട്ടുമുലക്കയാൽ
പടിയ്ക്കൽച്ചെന്നൊരീയെന്നെയുപശ്രുതിതട്ടത്തു:ത

അതിൽപ്പേടിച്ചുഞാൻശങ്കപൂണ്ടിട്ടിവിടെനിൽക്കയാം
അവളോടാദ്യമേചെന്നുനീ ചൊൽകെൻറമൊഴിപ്പടി ൧൯

"ബാഹ്ലവിദ്യാപ്രസംഗത്താൽകാശിരാജസഭാങ്കണേ
എന്നാചാൎയ്യൻപണ്ഡിതരെയൊക്കെവെന്നുതെളിഞ്ഞതിൽ

ഇവന്നുനൽകീരാജാവുവിത്തമൊത്തോരുദാസിയെ
മുതൽനേടീട്ടവളുമായ്‌വരുന്നുനിൻെറവല്ലഭൻ

യഥേഷ്ടമവളേവേലയ്ക്കാക്കിവാഴ്ത്തുസുഖിച്ചുനീ"
എന്നുനൽവാക്കിലവളേ സ്സന്തോഷിപ്പിച്ചുടൻവരു

അച്ചണ്ഡികതെളിഞ്ഞിട്ടു വേണംഞാനങ്ങുചെല്ലുവാൻ

സൂതൻ പറഞ്ഞു.

കാൎക്കോടകനതേറേറാതി ഗ്ഗുരുഗേഹമണഞ്ഞുടൻ
വാതുക്കൽശിഷ്യരെവിളിച്ചോന്നായ് കൂട്ടിട്ടിതോതിനാൻ

കാൎക്കോടകൻ പറഞ്ഞു.

ഗുരുദാസാന്തികത്തെയ്ക്കൊന്നൊപ്പമേ നിങ്ങളെത്തുവിൻ
നേരമ്പോക്കൊന്നു കാണിയ്ക്കാം ഞാൻ നിങ്ങൾക്കണ്ടുബാലരേ! ൨൦

ഗുരുവിന്നുംഗുരുസ്ത്രീയ്ക്കും വമ്പോരൊന്നുളവായ്‌വരും
നമുക്കൊക്കെക്കൌതുകത്തോടൊത്തുകാണാമസംശയം.

സൂതൻ പറഞ്ഞു.

എന്നോതിയവരൊന്നിച്ചു ഗുരുഗേഹം കരേറിനാർ
അവിടെക്കണ്ടുവാഴ്വോര കാലകൌശികഭാൎയ്യയേ

കുറുഞ്ചെപ്രത്തലയുമായ് കട്ടത്തപുലിദൃഷ്ടിയായ്
രോഗത്താൽമൂക്കുപോയ്ച്ചെമ്പൻ പുരികക്കോൽവളഞ്ഞുമേ

ദംഷ്ട്രാകരാളമുഖിയായ് വെള്ളവൻചുണ്ടു തൂങ്ങിയും
കാതുകുത്തുംകുക്ഷിചീൎത്തു മുഴങ്കൈകാൽകളൊത്തുമേ

മുലവീണുംനാഭിമുട്ടെ ക്കാട്ടപോത്തുകണക്കിനേ
കരാളയായ്ച്ചേറന്നിഞ്ഞു മുഷിഞ്ഞുണ്ണിപിററിയും ൨൧

വളഞ്ഞകടിയായ്ജംഘ ചീൎത്തുംതുടചടച്ചുമേ
കുരസിതമ്മാർപത്തുമക്കൾ കുരുത്തവർ വിരൂപികൾ

ഘോരംവിസ്താരമായാൎത്തു ചൂഴെപ്പെൺപന്നിപോലവേ
ശൂണ്ണിയേറുംതെണ്ടുകാലിച്ചണ്ഡിയപ്പാൎത്തുകണ്ടുടൻ
"അമ്പോചന്തംശീലമിവൾക്കമ്പോ ചൊല്ലേണ്ടതെന്തു ഞാൻ"
എന്നുകാൎക്കോടകൻകൂട്ടർകൂടിത്തലകുലുക്കിയും
കുമ്പിട്ടവളോടാശ്ശിസ്സുവാങ്ങിച്ചൊൽവാൻ തുടങ്ങിനാൻ:

കാൎക്കോടകൻ പറഞ്ഞു.

കഷ്ടമെൻഗുരുവൎയ്യന്റെദുഷ്ടമ്മേ! ചൊല്‌വതെന്തു ഞാൻ
ചന്തംപ്രായംശാന്തിശീലം നടപ്പെന്നീഗ്ഗുണങ്ങളാൽ
ഇല്ലാനിന്മട്ടൊരാൾ മന്നിലാനീയുത്തമവൎണ്ണിനീ
നേർകാണുംനീയറിവതില്ലെന്നാചാൎയ്യന്റെ ചേഷ്ടിതം ൩൦
ഏറെദ്രവ്യംനേടിയതു കഴിച്ചിട്ടിട്ടവണികൻ
മെയ്യോല്പിന്നുനിനക്കൊട്ടും തന്നീടാതെദുരാശയൻ
അതൊക്കെച്ചിലവിട്ടിട്ടു ചന്തംകെട്ടോരുദാസിയേ
മകനോടൊത്തുവാങ്ങിക്കൊണ്ടെത്തുന്നു നിൻഗൃഹത്തിതാ
നിനക്കാപ്പതിചേരില്ലാ രാഗംനിങ്കൽപ്പെടാത്തവൻ
സൎവ്വസ്വവും ചാരുഗാത്രി! മുടിച്ചുവൃദ്ധനാമവൻ
പലമക്കളെഴുംഭാൎയ്യ യെന്തുചെയ്യുംവിപത്തിൽനീ
നിൻഭർത്താവിന്റെ ദുർവൃത്തം ഞാനുമമ്മേ! സഹിച്ചിടാ
നിയ്യെന്താൎയ്യേപൊറുക്കുന്നു നിനക്കൊക്കില്ലിതൊട്ടുമേ
നീദണ്ഡിപ്പിയ്ക്കുക്കിട്ടു ദയകൈവിട്ടുവൃദ്ധനേ. ൩൫

അഹങ്കാരം പറഞ്ഞു.

എന്തെല്ലാംബുദ്ധിയുള്ളെന്റെയമ്മകല്പിച്ചിടുന്നുപോ
അതൊക്കെത്തലകൊണ്ടേറെറന്നച്ഛൻതാൻചെയ്തുകൊള്ളുമേ
നിനക്കെവിടെനിന്നൊത്തിതിവൻ മായാവിനിൎഗ്ഗുണൻ
മൎയ്യാദകെട്ടഭർത്താവിന്നാൎയ്യേ! ശാസിച്ചുകൊൾകനീ.

കാമം പറഞ്ഞു.

ഗുണങ്ങളാൽക്കാന്തനോത്തൻപാട്ടിലാക്കുകഭാമിനീ
ഗുണമില്ലാത്തഭർത്താവു പെണ്ണിനാൽ ദണ്ഡ്യനാകുമേ

ക്രോധം പറഞ്ഞു.

മക്കൾനിന്നെക്കാക്കുമെന്തിന്നീയ്യായുസ്സു കഴിഞ്ഞവൻ
ഇഷ്ടംപോലിവനെത്തച്ചു വീട്ടിൽനിന്നിട്ടിറക്കണം

സൂതൻ പറഞ്ഞു.

സ്വാതന്ത്ര്യമുണ്ടിക്കാരി ചണ്ഡികാകാർക്കോടകമുഖോക്തിയാൽ
ഇരട്ടിക്കോപിച്ചു വിനോദിയും ശിഷ്യരൊടോതിനാൾ:— ൫൦

ചണ്ഡി പറഞ്ഞു.

വരട്ടെയാദുഷ്ടബുദ്ധി മൂത്തൻ പ്രാകൃതദർശനൻ
ആ ദുർവൃത്തനെ ഞാൻ നിങ്ങൾക്കാണെ തല്ലും, കിടാങ്ങളേ!

സൂതൻ പറഞ്ഞു.

അട്ടെയെന്നവളെക്കുമ്പിട്ടവൻതന്നെപുറത്തുപോയ്
എല്ലാരെയും ദൂരെനിർത്തിത്താനേകാർക്കോടകൻ ഖലൻ
കാലകൗശികനേച്ചെന്നു കുമ്പിട്ടുവിനയത്തോടും
“അങ്ങയ്ക്കുണ്ടാം മുന്നമെങ്ങുമേല്ക്കാത്തൊരുമഹോത്സവം”
എന്നോതിവിനയാൽ താഴ്ന്നുതാഴെനിന്നീടിനാൻ ഖലൻ.

സ്കാന്ദപുരാണം ഹരിശ്ചന്ദ്രോപാഖ്യാനം
ചണ്ഡിപ്രകോപനം നാല്പത്തൊമ്പതാമദ്ധ്യായം സമാപ്തം.

---

## ൫൦-ാം അദ്ധ്യായം.

സൂതൻ പറഞ്ഞു.

അപ്രിയപ്പെട്ടചൊൽകേട്ടുതെളിഞ്ഞാക്കാലകൗശികൻ
കൊണ്ടാടിവീണ്ടും ചോദിച്ചു ശിഷ്യനോടങ്ങുവെമ്പലിൽ:—

കാലകൗശികൻ പറഞ്ഞു.

ചണ്ഡിയെക്കണ്ടിതോനീയ്യാപ്രിയമാം മൊഴിചൊല്ലിതോ
ഞാൻചൊല്ലിത്തന്നതിൻ വണ്ണമവളോടുകഥിച്ചിതോ
ഹൃഷ്ടയായോ രുഷ്ടയായോ എന്നോടോതുക വാസ്തവം.

കാർക്കോടകൻ പറഞ്ഞു.

അന്ത്യാഗൃഹംപുക്കുകൂപ്പിദ്ദേവിയെ തെളിയിച്ചു ഞാൻ
അങ്ങുകല്പിച്ചതിൻവണ്ണമവളോടൊക്കെയോതിനേൻ
ദാസിയെക്കിട്ടിയതുകേട്ടവളേറ്റം പ്രഹൃഷ്ടയായ്
ക്രമത്തിലെൻറഭർത്താവിനെത്തുമെന്നോർത്തുവെമ്പലിൽ
ഭക്തിയോടർഘ്യപാദ്യങ്ങൾ പാനീയം കറിയെന്നിവ
കൊണ്ടുണ്ടുനില്പുവാതിൽക്കലങ്ങെത്തുന്നതു കാത്തവൾ
അങ്ങെക്കാണ്മാൻ കൊതിയ്ക്കുന്നുവളരെ ഗേഹത്തിലേയ്ക്കുടൻ

സൂതൻ പറഞ്ഞു.

അച്ചതിച്ചൊൽവിശ്വസിച്ചു വൃദ്ധവിപ്രൻപ്രഹൃഷ്ടനായ് ൫
ഏററുദ്ദൃഷ്ടൻ മകനുമൊത്താച്ചന്ദ്രമതിയങ്ങിനേ
പിന്തുടന്നവനില്ലത്തുകേറിച്ചെന്നുമുനീന്ദ്രരേ!
അപ്പോൾക്കാക്കോടകൻ ദുഷ്ടൻമിററത്തായ്ശ്ശിഷ്യരൊത്തവൻ
ദമ്പതീകലഹം കാണ്മാൻനിന്നുശ്രദ്ധമൊരേടമേ
ചൊടിച്ചു ചണ്ഡികയുടൻ വന്നഭത്താവിനേയുമേ
രാജ്ഞിയേയും പുത്രനേയുമരികിൽപ്പാത്തുകണ്ടവൾ
അമഷംപൂണ്ടു ദുർബ്ബുദ്ധേ! ചത്തു നീയെന്നുറച്ചുടൻ
ഘോരമാം മുസലംരണ്ടുകൈകൊണ്ടിട്ടോങ്ങിയങ്ങിനേ
തലയ്ക്കുതച്ചിതവനേത്തലപൊട്ടീട്ടുഭൂസുരൻ
ചെമ്മങ്ങിക്കരഞ്ഞങ്ങു വീണെഴുന്നേററു നിന്നുടൻ ൨൦
മുടിചുററിപ്പിടിച്ചിട്ടുതച്ചുകൊണ്ടിതുചണ്ഡിയാൽ
പുറത്തുക്കിൽബ്ഭാര്യയേയുമാത്തല്ലാദപിജപത്നിയാൾ
കണക്കാക്കാതെകൈകൊണ്ടുമുൻകുടുമ്മപിടിച്ചുടൻ
മന്നിൽവൃദ്ധനെവീഴിച്ചുമാറിൽ ക്കാലാൽച്ചവിട്ടിനാൾ.
വൃദ്ധദമ്പതിമാർതമ്മിൽ വാശിപൂണ്ടുവലിച്ചവർ
മുഷ്ടികൊണ്ടുംമുട്ടുകൊണ്ടും കാൽകൊണ്ടും വീണ്ടുമങ്ങിനേ
തച്ചുതജ്ജിച്ചുബഹളം സൂകരീസൂകരപ്പടി
അവർതൻകലഹം കണ്ടാശ്ശിഷ്യർകൌതുകമാണ്ടവർ
ഖലനാം വൃദ്ധനേത്തല്ലുകമ്മേയെന്നാർ ചൊടിച്ചവൾ
പിന്നെക്കിത്തച്ചുകൈകൊണ്ടും കാൽകൊണ്ടുംതള്ളിതമ്പടി ൨൫
ഭത്താവിനേപ്പീഡചെയ്യും ചണ്ഡിയേപ്പാത്തുകണ്ടവൾ
ഏററംദയയൊടും കൂടിമെല്ലച്ചൊല്ലീനൃപാംഗന:—

ചന്ദ്രമതി പറഞ്ഞു

ഉഴലുംവൃദ്ധപതിയെനീഹിംസിയ്ക്കായ്കവേണമേ
ഭത്താവുദൈവംസ്ത്രീകൾക്കിപ്പീഡപെട്ടോനെന്നീവിട്ട
ധമ്മമെല്ലാമറിഞ്ഞോൾ നീ വിശേഷാൽബ്രാഹ്മണാംഗന
നീകാക്കേണ്ടോൻദേവി! പൂജിയ്ക്കേണ്ടോനാകുന്നുവല്ലഭൻ

ചണ്ഡി പറഞ്ഞു.

സർവ്വസ്വംചിലവാക്കീട്ടുനിന്നെവാങ്ങിച്ചിതീഖലൻ
നീയെൻവീട്ടിൽദ്ദാസിയായിട്ടുപദേശിച്ചിടുന്നുവോ

വീട്ടിൽവേലകളൊക്കെയും ഞാനരയ്ക്കുംപടിക്കനീ
ദുരാചാരേശർവൃദ്ധരെവിട്ടുചെയ്യേണ്ടൊരുത്തിയാം
ക്രോധംവരുന്നുണ്ടിനിയ്ക്കുദാസി! മിണ്ടാതെനില്ക്കനീ ൧൦

സൂതൻ പറഞ്ഞു.

എന്നോതിരാജ്ഞിയേക്കയ്യാൽത്തച്ചുകൊണ്ടിതുചണ്ഡിക
ക്രൂരംചെയ്യും ബ്രാഹ്മണസ്ത്രീതച്ചോരാരാജവല്ലഭ
അനാഥമട്ടായുമയെ യോർത്തടങ്ങീസനാഥയാൾ
ദൈവത്താൽക്കലഹംനിന്നിതാദ്ദമ്പതികൾതങ്ങളിൽ
പ്രഭാതന്തൊട്ടുരാത്രിവരെയ്ക്കെന്നുംദ്വിജേന്ദ്ര!
വീട്ടുവേലകൾചെയ്തേററം വിപ്രസ്ത്രീപീഡയേററവൾ
അവളൊററപ്പിടിച്ചോറങ്ങൊരുനേരംകൊടുത്തതും
അതുനീററിൽക്കലക്കീട്ടാബ്ബാലപുത്രനെയൂട്ടിയും
വെള്ളംമാത്രംകഴിച്ചംഗംമെലിഞ്ഞുമലിനാംബര
ഉള്ളിൽഗ്ഗൌരിയെയോർത്തിട്ടു കാലംപോക്കീടിനാളവൾ ൧൫
വിശന്നുകരയുന്നോരു ബാലനെപ്പാർത്തുഭാമിനി
ഒരിക്കൽച്ചിന്തയാണ്ടേററം മാശ്വസിപ്പിച്ചിതോതിനാൾ:—

ചന്ദ്രമതി പറഞ്ഞു

മോശംകൃപണനാൻനീചയിവിടെദ്ദാസിയായവൾ
ഉണ്ണി!വിശന്നോരുനിനക്കന്നം നൽകാനശക്തയാം
രാജേന്ദ്രമഹിഷീ ഭാവമെങ്ങെങ്ങീദ്ദാസ്യമെന്നുടേ
മോശംചപലരാജസ്ത്രീ മോഹംദുഃഖകരംഭവം
സംസാരവിഷയം തുച്ഛമെന്നാരുണ്ടാമഹേശനേ
മുററുംഭക്തിയോടോർക്കുന്നിതവക്കെന്നുംതൊഴാംതൊഴാം

സൂതൻ പറഞ്ഞു.

അതിന്നിടയ്ക്കുവമ്പേറും ബ്രഹ്മപുത്രർഷിതന്നുടെ
സത്യവ്രതൻ ശിഷ്യനൊരാളാഢ്യമാൻ ചൊല്ലിവിട്ടവൻ ൨൦
കാമ്പില്യരാജാത്മജതൻ മുന്നിൽപ്രത്യക്ഷനായിനാൻ
അവൻവന്നതുകണ്ടുണ്ണിയൊത്തു കുമ്പിട്ടുനിന്നവൾ
അവനോടാരാജ്ഞിമുററുമുണർത്തീശോകകാരണം
സത്യവ്രതൻകേട്ടു സാന്ത്വംചെയ്താരാജ്ഞിയൊടപ്പൊഴേ
അവൾക്കഴൽകെടുംവണ്ണം ശുഭമാംവാക്കുചൊല്ലിനാൻ

സത്യവ്രതൻ പറഞ്ഞു.

നിങ്ങൾക്കു കൌശികൻ ചെയ്തോരിമ്മട്ടുഴലറിഞ്ഞുടൻ
നിൻചാരത്തേയ്ക്കുന്നെവിട്ടു കനിവുൾക്കൊണ്ടോരെൻഗുരു
മഹാഭാഗേ! മാഴ്കിടേണ്ടാ വരും നിങ്ങൾക്കു മംഗളം
ഒററയാണ്ടുകഴിഞ്ഞെങ്കിൽ നിൻഭർത്താവുപുകഴ്ന്നവൻ
ശോകക്കടൽകടന്നെത്തും സ്വരാജ്യത്തേയ്ക്കു വീണ്ടുമേ
ദാസിഭാവം വിട്ടു നിയ്യും മകനോടൊത്തു ഭാമിനി ൧൯
സാമ്രാജ്യശ്രീയാണ്ടെഴുന്ന ഭർത്താവോടൊത്തു ചേർന്നിടും
ഇതാതീർത്ഥം വസിഷ്ഠർഷി വസിഷ്ഠൻ താൻ ജപിച്ചതാം
നിനക്കായ്ക്കൊണ്ടുവന്നേൻ നീ സേവിച്ചീടുക കാലനം
തളച്ചുദാഹം പശിയും നിങ്ങൾക്കുണ്ടായിവന്നിടാ
ഈത്തീർത്ഥത്തിന്റെ മഹാത്മ്യംകൊണ്ടോരാണ്ടേയ്ക്കു സംശയം

സൂതൻ പറഞ്ഞു.

എന്നുരച്ചിട്ടു പൊൻകിണ്ടി നിറച്ചാത്തീർത്ഥമാമുനി
നൽകീ ചന്ദ്രമതിയ്ക്കേററു വാങ്ങീ മൂർദ്ധാവുകൊണ്ടവൾ
സേവിപ്പിച്ചുണ്ണിയേ മുന്നം താനും സേവിച്ചു ശുദ്ധയായ്
പ്രസന്നചിത്തയായിട്ടു വണങ്ങീ മാമുനീന്ദ്രനേ

വസിഷ്ഠശിഷ്യൻ നൃപപത്നിയാൾക്ക-
ങ്ങാശ്വാസമേകീട്ടു മറഞ്ഞശേഷം
തളച്ചതീന്നല്ലൽ മറച്ചു ദേവി-
വൃദ്ധദ്വിജൻ തന്റെ ഗൃഹത്തിൽ വാണു ൨൦

ത്രയീസ്വരൂപൻ നതലോകപാപ-
മടച്ചുടക്കുന്നൊരു കർമ്മസാക്ഷി
ദിനേശനില്ലേ ഭഗവാനവന്റെ
വംശത്തിലുണ്ടായൊരു മന്നവന്റെ

നാഗേന്ദ്രലോകം മുതലാവിരിഞ്ച-
ലോകംവരെയ്ക്കിങ്ങിനെ സുപ്രസിദ്ധം
സത്യധ്വജം കൌശികനൊന്നിളക്കാൻ
കിണഞ്ഞുനോക്കീട്ടു കഴിഞ്ഞതില്ലാ

സ്കന്ദപുരാണം ഹരിശ്ചന്ദ്രോപാഖ്യാനം
ചന്ദ്രമതീസമാശ്വാസനം അമ്പതാമദ്ധ്യായം സമാപ്തം.

---

# ൩൰-ാം അദ്ധ്യായം.

സൂതൻ പറഞ്ഞു.

അക്കോതക്കവരുണ്ടായീ വംശത്തിൽപ്പുകഴ്ന്നവർ
മാന്ധാതാമുചുകുന്ദൻതാൻ സഗരൻതാൻഭഗീരഥൻ

രഘുവെന്നല്ലംബരീഷൻ മുതൽപേരിന്ദ്രസന്നിഭർ
അക്കുള്ള വംശത്തിലുണ്ടായ് സാക്ഷാൽനാരായണൻഹരി

രാമൻദാശരഥിശ്രീമാൻ വധിച്ചൂദശകണ്ഠനേ
അ വംശെഴുന്നധീമാനാം ഹരിശ്ചന്ദ്രനൃപന്നുടേ

പാപംമുടിയ്ക്കും ചരിതം കേൾപ്പിൻ മാമുനിമുഖ്യരേ!
ഭാൎയ്യാപുത്രവിയോഗങ്ങളുണ്ടേറ്റമുള്ളു ഴലുമ്പൊഴേ

ആമന്നനോടഹിതമായ്ച്ചൊല്ലീനക്ഷത്രനിങ്ങിനേ:—

നക്ഷത്രൻ പറഞ്ഞു.

അക്കവേണ്ടിപ്പെരുംദുഃഖം മേല്ക്കുന്നവൻതളച്ചിയും
ക്ഷണംപോലുംദ്വിജൻ മന്നിലവനാദ്വിജനായ്പ്പരം ൫

സൎവ്വസ്വംകൊടുത്താലുമാപ്രയാസത്തിനൊത്തിടാ
ഏറ്റെപ്പണിപ്പെട്ടൊരൊററനാൾ പോലും സേവചെയ്യുകിൽ

അവിപ്രനേപ്പൂൎണ്ണ മനോരഥനാക്കാതിരിപ്പവൻ
വിമൂഢാത്മാവ് കൊടുതാം നരകത്തിൽപ്പതിച്ചിടും

ഞാനോപൂജ്യൻഭൃഗുകുലജാതനാം ബ്രാഹ്മണൻമുനി
തന്നില്ലമമ്മയച്ഛൻ തൻപ്രായമൊത്തുള്ള ബാലകർ

ഇഷ്ടർബന്ധുക്കൾശയനം സ്വാദുകൂട്ടുന്നഭക്ഷണം
പഠിപ്പുഗുരുശുശ്രൂഷയെല്ലാംവിട്ടങ്ങയൊത്തിഹ

കടുംവെയിലിൽവാടിപ്പെട്ടദാഹവുംപൂണ്ടുഴന്നുമേ
കിടന്നുംമുൾമരച്ചോട്ടിലിരവിൽപ്പൊടിയേററുമേ ൧൦

ഒററമാസംകൊടുങ്കാട്ടിൽ ച്ചുററുമേചുററിയങ്ങിനേ
ഹേ രാജാവേ! നീനിമിത്തമേറേറൻദുസ്സഹസങ്കടം

ശ്രമംമെലിവുമാലിന്യമിവനിന്നൂലമേററുഞാൻ
പെണ്ണിനേവിററുനീതന്ന തെന്നാലെൻക്ലേശദക്ഷിണ

ഗുരുവിന്നുകടസ്വത്തുനീ തന്നില്ലെന്നതെന്മതം.

എന്ന

ഹരിശ്ചന്ദ്രൻ പറഞ്ഞു.

വീണ്ടുംശല്യം ചതിച്ചോല്ലാലിനിയ്ക്കുല്പിച്ചിടുന്നുവോ
മാഴ്കുമെൻകരൾവാക്ശല്യംകൊണ്ടുണ്ണീകൃത്തിടുന്നുനീ

പ്രണികക്ഷീണവൃക്ഷത്തെത്തൻ കൊക്കിനാൽക്കാക്കപോലവേ
നിനക്കുദക്ഷിണതരാമെന്നോറേറാതീട്ടുമില്ലഞാൻ

മുനിയ്ക്കുവേണ്ടിനീ വന്നിട്ടില്ലാചാൎയ്യപ്രിയത്തിനാം                ൬
നക്ഷത്ര!നീവന്നതവൻ വിട്ടെന്നൊന്നിച്ചുകാട്ടിലും

നക്ഷത്രൻ പറഞ്ഞു.

രാജാവേ!നീതരാമെന്നു മുമ്പോറേറാതിലയെങ്കിലും
നീവിളിച്ചില്ലയെന്നാലും ഗുരുചൊല്ലിയയച്ചുഞാൻ

വൻക്ലേശമേററുപഴതേ ശ്രമപ്പെട്ടകൃതാൎത്ഥനായ്
നീതന്നുബുദ്ധിമുട്ടിന്നു തക്കദക്ഷിണയെന്നിയേ

ക്ഷിണ്ടാതെപോകിൽ നീ വിപ്രദ്രോഹിയാമില്ലസംശയം
ക്ഷിപ്രനാമെന്നെനീപൂണ്ണ കാമനാക്കായ്കിൽമന്നവ!

ധൎമ്മംവിട്ടോൻദയാഹീനൻ ദൃഢംദുൎഗ്ഗതിയേററിടും

സൂതൻ പറഞ്ഞു.

അത്തക്കത്തിൽമുനിശ്രേഷ്ഠൻ രാജാവിന്നുള്ളെടുക്കുവാൻ
ബഭ്രുകേശൻകപിലനീശ്ശിഷ്യരേച്ചൊല്ലിവിട്ടതേ

ഖന്നൊത്തോരവരേക്കമ്പിട്ടണത്തീവടുവപ്പൊഴേ
തന്നഭിപ്രായമെല്ലാം പിമ്പവർമന്നനൊടോതിനാർ                ൧൦

ഋഷികൾ പറഞ്ഞു.

നരേന്ദ്ര!നീകടക്കാരൻ കടംതന്നാളുകൌശികൻ
ഇൗയുണ്ണിനിങ്ങൾ രണ്ടാളുംവേണ്ടാക്ലേശമണഞ്ഞവൻ

ശിഷ്യത്വത്താൽഗ്ഗുരുവിനായ് ക്ലേശിച്ചീടേണ്ടതാണിവൻ
നിനക്കായ്മാമുനിസുതൻ ബുദ്ധിമുട്ടേണ്ടതില്ലവൻ

മുന്നമാദ്വിജനൊന്നാലും യാചിയ്ക്കുംവാമനന്നുടൻ
സ്വാധീനമാംമൂന്നുലകംനൽകീ വൈരോചനൻബലി

ധൎമ്മജ്ഞൻനീമഹീപാല! സത്യസന്ധൻബഹുപ്രദൻ
ഭാൎയ്യയേവിറേററ മുതലിവന്നായിക്കൊടുത്തുടൻ

മുനീന്ദ്രൻെറകടത്തിന്നു വേറേകൃത്യംനിനയ്ക്കുടോ
ഇവന്നാശനികത്തായ്ക്കി ലങ്ങയ്ക്കുണ്ടാമധൎമ്മവും                ൧൪

സൂതൻ പറഞ്ഞു.

എന്നോതികൌശികന്റെ ശിഷ്യൻപോയീടചിജേന്ദ്രരേ
നക്ഷത്രൻപിന്നെയുംചൊന്നാനാ നരേന്ദ്രനോടപ്പൊഴേ

നക്ഷത്രൻ പറഞ്ഞു.

ധൎമ്മത്തിൽബുദ്ധിയുണ്ടെങ്കി ലിനിയ്ക്കുമുതൽദക്ഷിണ
രാജാവേതന്നിതുകടം തീൎപ്പാൻയത്നിച്ചുകൊൾകനീ.
അല്ലെങ്കിൽബ്ബേഭാഷ്ടചൊൽവോനായ് നീവൻദൃഷ്ടിത്തിയെല്ലമേ

ഹരിശ്ചന്ദ്രൻ പറഞ്ഞു.

ഉണ്ണീപ്രാണൻകളഞ്ഞിട്ടും സത്യംഞാനേററുകൊള്ളുമേ
ഞാനാത്മവിക്രയംചെയ്തു മണ്ടയ്ക്കുള്ള കടംതരാം.

സൂതൻ പറഞ്ഞു.

എന്നോതിനക്ഷത്രനൊത്തു തെരുവിൽച്ചെന്നുമന്നവൻ
മേഘഗംഭീരവാക്കാലാപ്പൌര ന്മാരോടിതോതിനാൻ

ഹരിശ്ചന്ദ്രൻ പറഞ്ഞു.

പൌരരേ!നിങ്ങളെല്ലാരും കേൾപ്പിനെന്നുടെഭാഷിതം
യാചിച്ചോരുതപസ്വിയ്ക്കു സൎവ്വസ്വത്തെക്കൊടുത്തുഞാൻ ൩൦
കടമുണ്ടുമഹാത്മാവി ന്നേററുഞാനേകിടേണ്ടതായ്
അവന്റെശിഷ്യനതിനെൻ കൂടെപ്പോന്നീടചിജാത്മജൻ
ഇനിയ്ക്കുവേണ്ടിവൻകാട്ടി ലൊട്ടേറെബ്ബുദ്ധിമുട്ടിനാൻ
അതിന്നിയ്യാൾക്കേകി പത്നീപുത്രരേ വിററുദക്ഷിണ
തപസ്വിയ്ക്കുകടംവീട്ടാൻ തരമായീലിനിയ്ക്കുതിൽ
ആത്മാവിനെവിററുകടം തീൎക്കവേണമെന്നുറച്ചുഞാൻ
ദാസനായിട്ടെന്നെവാങ്ങി ക്കൊണ്ടുനിങ്ങളിൽവെച്ചോരാൾ
ബോദ്ധ്യമെന്നാൽമാമുനിയ്ക്കു കടസ്വത്തുകൊടുക്കണം.

പൌരന്മാർ പറഞ്ഞു.

വിചിത്രമിതൊരാശ്ചൎയ്യം പത്നീപുത്രരെവിററുമേ
ആത്മവിക്രയവുംപിന്നെ ബ്രാഹ്മണാൎത്ഥത്തിന്നിങ്ങിനേ ൩൧
ചെയ്വാനുന്നുധൎമ്മിഷ്ഠനവനീപ്പുരുഷർഷഭൻ
മുപ്പാരിലിവനില്ലാരും കിടയ്ക്കൊക്കുന്നപൂരുഷൻ
മൎത്ത്യലോകംഗുണഗണം കൊണ്ടാക്കടിമയായിതോ
അപ്പടിയ്ക്കുള്ളിവൻദാസ്യ മേല്ക്കാനിച്ചിപ്പതാക്കവാൻ
ഉദിതാക്കാരനോയ്വജ്ഞി വീൎയ്യനാമിവനേസ്വയം

പാരിലാരുണ്ടുവാങ്ങിച്ചു ദാസനാക്കിനിറുത്തുവാൻ
സൂൎയ്യനേഗ്ഗ്രഹദീപത്തി നിന്ദുവേദ്ദ്ഗണത്തിനും
എട്ടക്കമിവനേദ്ദാസ നാക്കിവെയ്ക്കുന്നമാനവൻ
ദേവനാംവിശ്വനാഥൻെറ ദാസനാവേണ്ടതാണിവൻ
മററാൎക്കുമിപ്പുരുഷേശ്ശ നൊക്കില്ലെന്നറിയുന്നനാം
ഇതുകേൾക്കം നമുക്കേററമുണ്ടാകുന്നിതു സാദ്ധ്വസം. ൭൦

സൂതൻപറഞ്ഞു.

എന്നോതിബ്ബുദ്ധികെട്ടാത്മഗേഹം പൂക്കിതു നാട്ടുകാർ
അത്തക്കത്തിൽധൎമ്മമൂൎത്തി വിശ്വാമിത്രപ്രിയത്തിനായ്
കാലൻചണ്ഡാലവേഷത്തിൽ ക്കാശിയിൽപ്പാൎത്തിടുംപ്രഭു
വീരബാഹുപ്പേർപുകഴ്ന്നോൻ ചണ്ഡാലാധിപനായവൻ
നരേന്ദ്രൻനിന്നിടുന്നോരാ പ്രദേശത്തിങ്കലെത്തിനാൻ
മദംകൊണ്ടിളകിത്തുള്ളി ബ്ബീഭത്സക്കണ്ണുരുട്ടിയോൻ
ചെമ്പൻമീശ മുടിക്കാരൻ കറുത്തഞ്ജനസന്നിഭൻ
ദംഷ്ട്രാകരാളവദനൻ ബഭ്രുകേശൻ മദോൽക്കടൻ
മഴുവുംചുമലിൽത്താങ്ങി രൌദ്രനായസഭ്രഷണൻ
പോത്തിന്റെതോലും കക്ഷത്തിലാട്ടിൻകട്ടവുമേന്തിയോൻ ൭൫
വിഷമസ്വരമായ്വീണ്ടും പാടിയുംനൃത്തമാടിയും
കള്ളിൻകുടംതലയ്ക്കേററി ദുൎവ്വാക്കോതി ദ്വിജേന്ദ്രരേ!
രാജാവിനെ നിനയ്ക്കാതെ യടുത്തുവിപ്രജ്ഞാന്തികം
അടുത്തെത്തുന്നപറയ മൂപ്പനേദ്ധിക്കരിച്ചുടൻ
ക്രോധരക്താക്ഷനായ്ശ്രീമാൻ കോസലേശ്വരനോതിനാൻ

ഹരിശ്ചന്ദ്രൻ പറഞ്ഞു.

എടദുഷ്ടപ്പറയ! നിയ്യെന്തേവന്നിങ്ങുതീണ്ടുവാൻ
മൎയ്യാദവിട്ടെന്നെയൊട്ടു മാദരിക്കാതെവിപ്രനേ
കൾകുടിച്ചുമദിച്ചുള്ളോൻ പറയൻ പേടിയെന്നിയേ
ഇനിക്കേററംദണ്ഡ്യനാം നീ ദുൎബ്ബുദ്ധേ! ദൂരെമാററെടാ ൮൦

ചണ്ഡാ ൻപറഞ്ഞു.

ജാതിയാൽ ഞങ്ങൾപറയർതൻ തൊഴിൽപ്പാട്ടിൽനില്പവർ
വിശേഷിച്ചുംമദ്യപാനം ഞങ്ങൾക്കുവിധികല്പിതം
ഞങ്ങൾമൎയ്യാദതെററിച്ചു കൊള്ളുമാറില്ലൊരേടവും
നാലുജാതിജ്ജനംകൂട്ടം ചിലകൎമ്മത്തിൽ ഞങ്ങളേ

കാശിരാജാജ്ഞയാൽ ദുഷ്ടനിഗ്രഹം ഞങ്ങൾ ചെയ്യുമേ
ധർമ്മാധർമ്മം ഗ്രഹിക്കാതെ പാഴിൽ കോപിക്കയാണന്നീ.

ചിലപേർ ജാതിചണ്ഡാളർ കർമ്മചണ്ഡാളർ മറ്റുപേർ
സംസാരിക്കാമടുപ്പിക്കാം ജാതിചണ്ഡാളരാകുകിൽ

പറയാം മനുജശ്രേഷ്ഠ! കർമ്മചണ്ഡാളലക്ഷണം
ഭൂമിയിൽ ബ്രാഹ്മണക്ഷത്രവൈശ്യന്മാർകളിലെവരോ
സ്വകർമ്മം വിട്ടപേർ വേദനിന്ദചെയ്യുവർ നാസ്തികർ
ശുദ്ധാത്മാവാം ബ്രാഹ്മണന്നു തരമെന്നേറു ചൊൽകിലും

ഏവരുണ്ടോ കൊടുക്കാത്തോർ മൂർഖപൂജകരവരോ
ബ്രഹ്മസ്വഹാരികളെവർ മാതാപിതൃവിനിന്ദകർ

ഭോഷ്ക്കോതുന്നോർ കൃതഘ്നന്മാർ ശിവദ്രവ്യം ഹരിപ്പവർ
ശിവപൂജകഴിക്കാത്തോർ ശിവവിഷ്ണുവിനിന്ദകർ

പരാപവാദം പറവോർ പരദാരാനുഷംഗികൾ
സത്തുക്കളെധിക്കരിപ്പോർ ശ്രുതംധർമ്മവുമററവർ

ഇവരാം കർമ്മചണ്ഡാളർ ജന്തുഹിംസാവിനോദികൾ
ദുർവൃത്തിക്കാർ നിർദ്ദയന്മാർ പരന്മാരേ ചതിപ്പവർ
ക്രൂരവാക്കുരചെയ്യുന്നോർ ഡംഭാചാരമദോദ്ധതർ
വേശ്യാസംഗക്കാർകൾ മൂഢർ ദുഷ്പ്രതിഗ്രഹകാരികൾ

ഇവരാം കർമ്മചണ്ഡാളർ യോഗ്യർ സംസാരിയാത്തവർ
ബുദ്ധിമാനിവരെക്കണ്ടാൽ വസ്ത്രം മുക്കിക്കുളിക്കണം

ശിവകീർത്തനമോതേണം നോക്കേണം സൂര്യദേവനെ
ശൂദ്രനാൽ ബ്രാഹ്മണസ്ത്രീയിലുണ്ടായോൻ മാംസവിക്രയി

അസംബന്ധം ചൊല്ലുവോനും കർമ്മചണ്ഡാലനാണുപോൽ.

കീഴ്ജ്ജാതിയും ഞാനറിയുന്നധർമ്മ-
മീയുണ്ണിയാരാരുനിധീരസതാൻ
ആത്മാവിനേവില്ലതു മെന്തിനിപ്പോ-
ളെന്നോടിതെല്ലാം പറയുന്നരേന്ദ്ര!

സ്കാന്ദപുരാണം ഹരിശ്ചന്ദ്രോപാഖ്യാനം
ചണ്ഡാലസമാഗമം എന്ന [illegible] നാമധേയം സമാപ്തം.

---

## ൫൨-ാം അദ്ധ്യായം.

സൂതൻപറഞ്ഞു.

ധർമ്മംവിടാതാപ്പറയൻ പറയുംമൊഴികേട്ടുടൻ
അത്ഭുതത്താൽ കണ്മിഴിച്ചു ഭൂപനുത്തരമോതിനാൻ

ഹരിശ്ചന്ദ്രൻ പറഞ്ഞു.

ക്ഷത്രിയൻ ഭൂമിപാലൻ ഞാനാധീമാൻ കൗശികന്നിഹ
സ്വരാജ്യംനല്കിനേൻ ഭാര്യാപുത്രമിത്രത്തൊടുംസമം

വീണ്ടുംകടംകൊടുപ്പാനുണ്ടാത്തപസ്വിക്കുപിന്നെ ഞാൻ
ആത്മാവിനെക്കൂടെവിറ്റു ശങ്കവിട്ടുകൊടുക്കുവൻ

അമർത്ത്യനോമർത്ത്യനോ നീയാരെന്തിന്നിങ്ങുവന്നതും
ന്യായധർമ്മാർത്ഥമോതുംനീ രൂഢം ചണ്ഡാലനായ്പരാ

വീരബാഹുപറഞ്ഞു.

ധരിക്ക ഞാൻ കാശിരാജ ദാസൻ നീചജനാധിപൻ
വീരബാഹുപ്പേർപുകഴ്ന്നോൻ ചുടലക്കാടുകാപ്പവൻ ൫

ദാസനായിട്ടൊരുവനെച്ചുറ്റും തിരകയാണു ഞാൻ
എന്നെവില്ലേനെന്നുഭവാനെത്തീഭാഗ്യം മഹീപതേ!
അങ്ങെന്റെദാസനാമെങ്കിൽ കടമൊട്ടുക്കു ഞാൻ തരാം.

സൂതൻ പറഞ്ഞു.

എന്നുചണ്ഡാലനോതുമ്പോൾ മാർത്താണ്ഡകുലശേഖരൻ
വാളുറയ്ക്കുള്ളിൽനിന്നൂരിച്ചോടിച്ചോതീദ്വിജേന്ദ്രരേ!

ഹരിശ്ചന്ദ്രൻ പറഞ്ഞു.

എടദുഷ്ടപ്പറയ! ഞാൻ ക്ഷത്രിയൻ നീയൊരന്ത്യജൻ
എന്നോടുദാസനാകെന്നു നിശ്ശങ്കം ചൊല്ലീയില്ലയോ!

മൂഢഗർവ്വാൽക്കൾ കുടിച്ചുമയങ്ങീടുന്നനിന്നുടേ
തലഞാനീവാളുകൊണ്ടു വീഴ്ത്തീടുന്നുണ്ടുദുർമ്മതേ!

വീരബാഹു പറഞ്ഞു.

പറയന്മാരൊഴിച്ചന്യന്മാർക്കാത്മാവിനെവില്ലുവേൻ ൧൦
ഏന്നുമുമ്പൊരുമര്യാദ ചെയ്തീലല്ലോനരേന്ദ്ര! നീ

വാങ്ങുവിൻപൗരരീയെന്നെയെന്നെന്തിന്നുപറഞ്ഞു നീ
ഈഞാനുംപൗരനാംധർമ്മാൽച്ചെയ്യൊല്ലാസത്യവിപ്ലവം

അങ്ങയുർവ്വീശ!വഞ്ചിപ്പാൻ പാറില്ലീമുനിമുഖ്യനേ
അളവറ്റധനംനല്കാൻ ഞാനല്ലാതില്ലൊരുത്തനും.

നക്ഷത്രൻ പറഞ്ഞു.

അന്തമററകടസ്വത്തു തരുവാനരാധിപ!
നിന്നെവാങ്ങാനമീമന്നിലിവനല്ലാതെയില്ലൊരാൾ
ഇവന്റെദാസനായ്ത്തന്നിനിയ്ക്കാശ്ശുകടംതത്തു
അല്ലെങ്കിൽബ്ബോഷ്ക്കുചൊല്ലുന്നോക്കളെള്ളാരുഗതിയേല്ലമേ.

സൂതൻ പറഞ്ഞു.

സത്യച്ചങ്ങലയാൽക്കെട്ടപ്പെട്ടോരാസു പകുഞ്ജരൻ
വിശ്വനാഥനെയോത്തിട്ടാവീരബാഹുവൊടോതിനാൻ ൫൦

ഹരിശ്ചന്ദ്രൻ പറഞ്ഞു.

ദാസനായെന്നെവാങ്ങിച്ചുമഹാത്മാവാംമുനീന്ദ്രനായ്
കടസ്വത്തുകൊടുത്താലും ചണ്ഡാലാധിപവൈകൊലാ

വീരബാഹു പറഞ്ഞു.

വിശ്വസിപ്പോന്നെങ്ങിനെഞാൻ ക്ഷത്രിയൻനീബലാധികൻ
ചണ്ഡാലനേധിക്കരിച്ചാൽപ്പിന്നെഞാനെന്തുകാട്ടിടും

ഹരിശ്ചന്ദ്രൻ പറഞ്ഞു.

സ്വാമിയാംനിന്നെവിട്ടിഞാൻഗമിച്ചെന്നാകിലന്ത്യജ!
സത്യസന്ധക്കുള്ളനിത്യഗതിസിദ്ധിയ്ക്കവേണ്ടമേ

അതുകേട്ടാവീരബാഹുത്രിശങ്കുജനെഹൃഷ്ടനായ്
ദാസനായിട്ടേററുവാങ്ങിധനംനക്ഷത്രനേകിനാൻ
ഹഷാത്ഭുതദയാസ്നേഹത്തള്ളൽകൊള്ളുന്നൊരുള്ളൊടും
ഹരിശ്ചന്ദ്രനെയാശിസ്സാൽവളത്തിമുനിനന്ദനൻ. ൧൦

നക്ഷത്രൻ പറഞ്ഞു.

രാജൻ!ഞാൻപീഡചെയ്താലുമീനിലയ്ക്കാക്കിയെങ്കിലും
നീസത്യംവിട്ടതില്ലെന്നുള്ളിധമ്മത്താലെയെന്നുമേ
മൂല്പ്പാരിലൊക്കെക്കയറിനിന്റെകീത്തിവിളങ്ങുമേ
ആഴിചൂഴുമൊരീയൂഴിയുള്ളകാലമരിന്ദമ!
കീത്തിച്ചീടുംനിൻകഥയെദ്ദേവഗന്ധവ്വമാനവർ
ഭാൎയ്യാപുത്രന്മാരുമൊത്തീട്ടാസ്യവുംവിട്ടൊഴിഞ്ഞുനീ
വീണ്ടുംസാമ്രാജ്യമേററിട്ടിപ്പാത്തടംകാത്തുവാത്തിടും.

സൂതൻ പറഞ്ഞു

എന്നുമന്നനെവാഴ്ത്തീട്ടാമുനിപുത്രൻഗമിയ്ക്കവേ
അന്ന്യന്നൊക്കാത്തൊരാസ്സത്യധർമ്മംകണ്ടിട്ടവന്നുഹാ
നന്നുനന്നെന്നുഹർഷിച്ചുകൊണ്ടാടിനാനന്നേസ്സുരർ
വന്നുവീണുപുഷ്പവൃഷ്ടിയുണ്ടായീദുന്ദുഭിസ്വനം ൧൯

ആകാശംവിട്ടിറങ്ങീട്ടുദേവരാജൻചമച്ചതായ്
പായസംനിറയുംപാത്രമേന്തിച്ചിത്രാംഗദൻതദാ
രാജാവിനോടടുത്തെത്തിച്ചൊന്നാനിങ്ങിനെകീർത്തിമാൻ: —

ചിത്രാംഗദൻ പറഞ്ഞു.

ദേവേന്ദ്രൻതന്നിതങ്ങേയ്ക്കീപ്പായസംദേവനിർമ്മിതം
വാങ്ങിക്കുനരശാർദ്ദൂല! ഭക്ഷിയ്ക്കിലിതുമന്നവ!
ഉണ്ടാകയില്ലൊരാണ്ടേയ്ക്കുപശിദാഹംതളർച്ചയും
നീചദാസ്യംപെട്ടസത്യസന്ധനാകുംനിനക്കിനി-
യൊരാണ്ടുതികയുമ്പോഴുവായ്ക്കുംശ്രേയസ്സുവന്നിടും.

സൂതൻ പറഞ്ഞു.

എന്നോതിപ്പായസംനൽകിഗ്ഗന്ധർവ്വൻപോയ് മറഞ്ഞുതേ
അമൃതൊക്കുംപായസമതമർച്ചെയ്തവനീശ്വരൻ ൨൦
വിനയത്തോടടുത്തെത്തിവീരബാഹുവൊടോതിനാൻ: —

ഹരിശ്ചന്ദ്രൻ പറഞ്ഞു

ഇതാഞാൻസൌമ്യ! നിൻദാസൻനിനക്കെന്തൊന്നുചെയ്യണം?
ഇഷ്ടമാമ്മട്ടുകല്പിയ്ക്കുകണ്ടുചൊന്നതുചെയ്യുവൻ

സൂതൻ പറഞ്ഞു.

സ്വർണ്ണാഭമാംപൊൻകിരീടംജലജാഭാംബരങ്ങളും
മററുഭൂഷകളുംവാങ്ങിരാജചിഹ്നങ്ങളൊക്കെയും
മുഷിഞ്ഞൊട്ടിൻതോലുടുപ്പിച്ചൊത്തിരുമ്പുവടിനൽകിയും
മററൊക്കെവെപ്പിച്ചുതലയ്ക്കൊക്കളുംകുടമേററിയും
ഘോരമാംസ്വഗൃഹംകേററീവീരബാഹുനരേന്ദ്രനെ
ഉണക്കപ്പച്ചമാംസങ്ങൾമദ്യകുംഭങ്ങൾതോലുകൾ
ദുർഗ്ഗന്ധമുള്ളവനിരന്നേറെപ്പറയരുള്ളിടം
കങ്കംകഴുംവളംകാക്കനായ്ക്കളുംകലരുന്നിടം
നോക്കാൻചൊല്ലാനുമാകാതെചുററുമെല്ലുകളുള്ളിടം
മര്യാദവിട്ടുററപ്പുള്ളാപ്പറയച്ചാളകണ്ടുടൻ

ശ്രീമാൻനൃപതികേറിച്ചെന്നറപ്പുള്ളവുമെന്നിയേ
മായംകൈവിട്ടവൻകല്പിച്ചുള്ളനീചപ്രവൃത്തിയും

എപ്പോഴുംചെയ്തായവന്നുമേൽമേൽപ്രീതിവളൎത്തിനാൻ
ധീരനായ്‌ജാഗ്രതയൊടുംമടിക്കൂടാതെകണ്ടവൻ

ചെയ്യുംതൊഴിലിൽനന്ദിച്ചിട്ടൊരിക്കൽമുനിമുഖ്യരേ!
വിളിച്ചവനൊടായ്‌വീരബാഹുകൊണ്ടാടിയോതിനാൻ:—

വീരബാഹു പറഞ്ഞു.

ദ്രോഹമെന്ന്യേമടിവെടിഞ്ഞെല്ലാത്തൊഴിലുമിങ്ങുനീ
ചെയ്തുകണ്ടിട്ടിനിയ്ക്കേറ്റംപ്രീതിയെന്മൊഴികേൾക്കനീ ൩൦

വീരദാസാഖ്യയാനിന്നെയെന്നാൾക്കാരൊക്കെയിന്നിമേൽ
എന്നാജ്ഞക്കീഴിൽനില്ക്കുന്നപറയന്മാർവിളിച്ചിടും

എൻകീഴിൽച്ചുടലക്കാട്ടുണ്ടഗ്നികോണിങ്കലൊന്നെടോ
അവിടെക്കുടിലുംകെട്ടിവീരദാസ!മദാജ്ഞയാൽ

ശവങ്ങളുംകൊണ്ടുചുട്ടുകാട്ടിങ്കൽസ്സംസ്കരിയ്ക്കുവാൻ
എത്തുംചൗരരൊടീരണ്ടുപണവുംനിത്യമങ്ങിനെ

ഓരോവസ്ത്രംകോടിയുംനീവാങ്ങിച്ചിങ്ങോട്ടയക്കണം
ഭൂതപ്രേതപിശാചൌഘംസ്വതേജസ്സാലടക്കിനീ
ചുടലക്കാട്ടുകാപ്പോനായവിടെത്തന്നെപാൎക്കുക.

സൂതൻ പറഞ്ഞു.

അക്കല്പനതലയ്ക്കേറ്റുവിശ്വനാഥനെയോൎത്തവൻ
വടിവെണ്മഴുവാൾവില്ലുമാചന്നാഴിയുമേന്തിയോൻ ൩൧

രാജാവാപ്പറയച്ചാളവിട്ടിറങ്ങിമുറയ്ക്കുടൻ
ധീരനായുള്ളവൻപിന്നെച്ചുടലക്കാട്ടിലെത്തിനാൻ

സ്കന്ദപുരാണം ഹരിശ്ചന്ദ്രോപാഖ്യാനം
ശ്മശാനപ്രവേശം അമ്പത്തിരണ്ടാമദ്ധ്യായം സമാപ്തം.

---

## ൫൩-ാം അദ്ധ്യായം.

സൂതൻ പറഞ്ഞു.

രാജലക്ഷണമുള്ളോരാദ്രിവ്യസുന്ദരരൂപവും
ചുടലക്കാട്ടിലാബ്ഭൂപൻകേറിയപ്പോൾമറഞ്ഞുപോയ്
ധമ്മരാജപ്രഭാവത്താൽദ്ദേഹംഭീഷണമായിതേ
മുഷിഞ്ഞവസ്ത്രവുംചുററിക്കറുത്തുതുടുകണ്ണുമായ്
ശ്രീമാൻഭൂപൻരൌദ്രരൂപനായികാലൻകണക്കിനേ
അവനാച്ചുടലക്കാട്ടുകണ്ടു ഭീഷണമെത്രമേ
ചിതക്കൂട്ടിൽക്കത്തിയാളുംശവക്കൂട്ടങ്ങൾചിന്നിയും
പൊകപൊങ്ങിമറഞ്ഞേറെക്കറുക്കന്മാർകൾക്കുകിയും
അങ്ങുതുള്ളുന്നവേതാളക്കൂട്ടംഡാകിനിമാരുമായ്
രക്തംകുടിച്ചുഗ്രരൂപംവികടാംഗംഭയങ്കരം ൫
ഉഴലുന്നശാകിനികൾപിശാചുക്കളൊടൊപ്പമേ
കൂശ്മാണ്ഡഭൂതവൎഗ്ഗങ്ങൾരസാൽച്ചാടുന്നിതേററവും
മന്ത്രവിത്തുകൊണ്ടുകെട്ടിയവരേക്കീഴടക്കിയോൻ
മുററുംകിങ്കരരായ്‌വന്നുനില്പോരോടോതിമന്നവൻ:—

ഹരിശ്ചന്ദ്രൻ പറഞ്ഞു.

ചുടലക്കാട്ടിനുടമയായവൻവീരബാഹുമേ
തന്നുനിങ്ങടെരാജാവായ്ഞാനുംകിങ്കരർനിങ്ങളും
എൻവാക്കതെററിയ്ക്കുമവൻവദ്ധ്യനായിവരുംദൃഢം
കിടക്കവാൻതട്ടുമാടമിന്നിയ്ക്കുണ്ടാക്കവൈകൊലാ
പലവൃക്ഷക്കൊമ്പുകളാൽത്തീൎത്തുപണ്ണുംവിരിച്ചതിൽ
ഇതുന്നുകൊണ്ടുഞാനുണ്ടിച്ചുടലക്കാട്ടുകാക്കവാൻ ൧൦
ശവവുംകൊണ്ടുമൎത്ത്യന്മാരിങ്ങുരാത്രിയിലെത്തുകിൽ
ദൂരത്തവരെനിൎത്തിപ്പോന്നുടനെന്നോടുചൊല്ലുവാൻ
വേതാളങ്ങൾകിഴക്കേവംബ്രഹ്മരാക്ഷസർതെക്കമേ
ഭൂതസംഘംപടിഞ്ഞാറുകൂശ്മാണ്ഡങ്ങൾപിശാചുകൾ.
വടക്കശാകിനികളുമീപ്രേതക്ഷിതികാക്കണം

സൂതൻ പറഞ്ഞു

അവൻെറശാസനയിതുശിരസ്സാലേററുസൎവ്വരും
വൻതട്ടുമാടമുണ്ടാക്കീട്ടാരാജാവോടുണത്തിനാർ

അതിൽവാണീബ് ഭ്രതസംഘംവാഴ്ത്തിച്ചഴലുമാന്റപ
കാണായീഭ്രതപരിഷചുഴലുംരുദ്രമാതിരി.

ഋഷികൾ പറഞ്ഞു.

വിശ്വാമിത്രാജ്ഞയാലെപ്പോൾ നൃപൻകാട്ടിൽവെടിഞ്ഞുവോ ൧൫
അപ്പൊഴേതീത്ഥയാത്രയ്ക്കു മന്ത്രിപോയീലയോചൊരാ
പിന്നെയാമന്ത്രിയെപ്പോഴാ നൃപനേക്കണ്ടുകൂടിനാൻ
ചണ്ഡാലദാസ്യം നൃപതിയേററതായാളറിഞ്ഞിതോ?
കീത്തിയുള്ളാസ്സത്യകീത്തിവൃത്തം സൂത! കഥിക്കനീ.

സൂതൻ പറഞ്ഞു.

ധീമാനവൻ ഭ്രമിച്ചുററിബ് ഭിക്ഷയുണ്ടു ജിതേന്ദ്രിയൻ
തീത്ഥസ്നാനംചെയ്തുകൊണ്ടു പാടിയും ശിവകീത്തനം
ശിവക്ഷേത്രങ്ങളും ദിവ്യവിഷ്ണുക്ഷേത്രങ്ങളും ക്രമാൽ
സേവിച്ചുകൊണ്ടങ്ങമാത്യൻ വാരാണസിയിലെത്തിനാൻ
വഴിയ്ക്കുകടവുംവാങ്ങി പ്പോകുമാദ്വിജപുത്രനേ
കണ്ടു രാജാവിൻെറ വാത്ത ചോദിച്ചാനാദരിച്ചവൻ ൨൦
രാജ്ഞിയേയും മകനെയും വിററതും നരനായകൻ
നീചദാസ്യം പെട്ടതുമങ്ങവനോടോതിനാൻ വടു
ആ വാക്കുകേൾക്കയാൽത്തന്നേ പേടിച്ചുള്ളമുഴന്നവൻ
ഗംഗാസ്നാനംചെയ്തു വിശ്വേശ്വരനെത്തൊഴുതങ്ങിനേ
രാജാവിൻകഥകേട്ടുള്ളിൽത്തള്ളിയടിച്ചവൻ
കീത്തിയേറും സത്യകീത്തി നരേന്ദ്രാലോകനോൽസുകൻ
ശ്മശാനത്തിൻചാരെവെച്ചു നേരേകണ്ടു നരേന്ദ്രനേ
ശ്മശാനവേഷംപൂണ്ടങ്ങു ചാരംപൂണ്ടഗ്നിതുല്യനേ
ചണ്ഡാലമട്ടാച്ചണ്ഡാലത്തൊഴിലാലെ നികൃഷ്ടനേ
വെള്ളംവാന്നകളംപോലെ മലിനാംബരധാരിയേ ൨൫
വടിയുംമഴുവും കയ്യിലേന്തീടും താമ്രനേത്രനേ
കറുത്തുഘോരാകൃതിയായ് ഭ്രുകുടീകുടിലാസ്യനേ
ചണ്ഡാലദാസ്യംപെട്ടോനേ രാഹുഗ്രസ്തേന്ദുതുല്യനേ
ദുഷ്ടമ്ലേച്ഛരമത്തുള്ള പൂന്യദേശംകണക്കിനേ
ശൂദ്രർചൊല്ലും വേദമട്ടിൽ ശ്രുചിപററാത്തപ്പടി
കെതികെട്ടാമന്ത്രമട്ടിൽ ശുദ്ധിപററാശ്രുതപ്പടി

സത്യമില്ലാച്ചൊല്ലുമട്ടിൽ ബ്ഭാവംപററാസ്ഥവപ്പടി
രാക്ഷസസൌഘം കേറിമണ്ടും ദേവോദ്യാനംകണക്കിനേ

ഘോരാപവാദംവന്നേററ മഹാകാലംകണക്കിനേ
നീചർതിങ്ങിസ്സജ്ജനങ്ങളില്ലാത്തസ്സഭപോലവേ ൩൮

സൂര്യനില്ലാക്കാഴ്ചപോലെ ദമമററന്തനപ്പടി
നീചരൂപംവന്നുപെട്ട രാജലക്ഷണമെന്നിയേ

അമ്മട്ടാബ്ഭൂപനേക്കണ്ട സത്യകീർത്തിയുഴന്നടൻ
ഹാ രാജാവേ!യെന്നു ദുഃഖാൽ വീണുമോഹിച്ചുഭൂമിയിൽ

ഒട്ടുചെന്നിട്ടെഴുന്നേററു കരയുംതന്റെ മന്ത്രിയേ
കശ്മലപ്പെട്ടുനോക്കാനുമാളായീലാ നരേശ്വരൻ

സത്യകീർത്തി പറഞ്ഞു.

അങ്ങയ്ക്കീദ്ദുർഗ്ഗതിദശ വന്നതെങ്ങിനെ മന്നവ!
ഏററംകാണേണ്ടൊരാരൂപമുദിതാർക്കസമപ്രഭം

രാജലക്ഷണമൊത്തൊന്നുമുദിതാർക്കസമപ്രഭം
എങ്ങുപോയീമഹാബാഹോ! തേജസ്സെങ്ങെങ്ങു വിക്രമം ൩൯

എങ്ങുകാമ്പില്യേശപുത്രിബുദ്ധിയേറുന്നതിപ്രിയ
എങ്ങുനിൻ വംശകൃത്താകും ലോഹിതാക്ഷകുമാരനും

അങ്ങിച്ചണ്ഡാലദാസ്യത്തിൽപ്പെട്ടുവാനെന്തു കാരണം?

ഹരിശ്ചന്ദ്രൻ പറഞ്ഞു.

ഞാനോസത്യഭയാൽ വൃദ്ധവിപ്രനായ്പുത്രനോടുമേ
വിറേറൻ പത്നിയെയാദ്യമെൻക്ലേശത്തിന്റെ ദക്ഷിണ

എന്നാവിപ്രസുതൻ കയ്യിലാക്കീഞാനതിനപ്പുറം
അതമാവിനേവിററുതീർത്തു വിശ്വാമിത്രന്റെയാക്കടം

ദാസനായെന്നെ വാങ്ങിച്ചു വീരബാഹു പുകഴ്ന്നവൻ
ചണ്ഡാലനാഥനെൻ ഭൂഷണാദിയൊട്ടുക്കവാങ്ങിയും

ശ്മശാനാധീശതയിനിയ്ക്കുകീ ഹേ മന്ത്രിസത്തമ!
പ്രേതഭൂവിലിക്കിടന്നോരെൻ പൂർവ്വരൂപം മറഞ്ഞുപോയ് ൪൦

ഈഘോരരൂപവുംനേടിയനാസ്ത്യൻപാപിയായഞാൻ
മാഴ്കീടേണ്ടാ സത്യകീർത്തേ! നീ ധീമാനേററമുത്തമൻ

അറിവേൻനിന്റെ കൂറുംഞാൻ വേഴ്ചയും കനിവും ശരി
മനുഷ്യനെന്തുചെയ്യുന്നു ദൈവംചെയ്യിപ്പതൊക്കെയും
മുന്നംചെയ്തോരു പാപത്തിൻ ഫലമല്ലുന്നതാണുഞാൻ.

സത്യകീർത്തി പറഞ്ഞു.

അധർമ്മംബലവത്തിങ്ങു ധർമ്മം ദുർബ്ബലമായിതേ
ധർമ്മത്തെയാശ്രയിച്ചോരിങ്ങീ നിലയ്ക്കായിയില്ലയോ
ലോകേശരെപ്പോരിൽവെന്നു സാമ്രാജ്യംനേടിയുത്തമം
കടൽനീന്തിക്കടന്നാണ്ടു മപായെന്നോഗോഷ്പദത്തിൽനി-
അമർഷത്താൽബ്ഭയംവിട്ടോ രജ്ഞിതാത്മാവുകൌശികൻ
അസ്സാഹസംചെയ്തു നീചദാസ്യക്കണ്ടികലിങ്ങിനേ
ഹന്തവീഴിച്ചുനീയെന്നു കരകേറും നരേശ്വര!
മന്നിൽമന്നവരൊക്കെയും ദാസമട്ടാശ്രയിച്ചവൻ
ചണ്ഡാലദാസ്യമേററല്ലോ വിധിമാററത്തിനാൽബ്ഭവാൻ
മേരുപുല്ലാക്കുവാൻ പുല്ലുമേരുവാക്കീടുവാനുമേ
തിര്യക്കിനേശ്ശക്രനാക്കാൻ തിര്യക്കാക്കാനുമിന്ദ്രനേ
പോരും മഹത്വമുള്ളോരാ വിചിത്രവിധിവൈഭവം
നീചദാസ്യംപൂണ്ടു ചുടുകാടുകാത്തീടുമങ്ങയേ
മഹീമഹേന്ദ്ര! കാണുമ്പോളെന്നുള്ളിന്നെന്തുശാന്തിയാം
അങ്ങാരുടയപാദാബ്ജയുഗമുള്ളിൽനിനപ്പതാ
അദ്ദേവൻഭഗവാൻ ശംഭു വിശ്വനാഥൻ ദയാനിധി
ഇങ്ങിച്ചണ്ഡാലദാസ്യത്വം തീർത്തദിവ്യസ്വരൂപനായ്
ഭാര്യാപുത്രന്മാരുമൊത്തു സാമ്രാജ്യനിലയേറിനി
അയോദ്ധ്യയിങ്കൽ ഞാനൊത്തു നാട്ടാരെക്കാത്തുനൽസുഖം
വാഴുമാറാക്കിടും ദേവനൊട്ടുനാൾക്കകമേനൃപ!
വിശ്വനാഥാലയംപുക്കു തപംചെയ്യേൻ യതേന്ദ്രിയൻ
അങ്ങയ്ക്കീ നീചദാസ്യത്തിൽ നിന്നുമുക്തിവരുംവരേ
എന്നുരച്ചാസ്സത്യകീർത്തിയേററം ബുദ്ധിക്ഷയത്തൊടും
പോയീഹരിശ്ചന്ദ്രമതം വാങ്ങി വിശ്വേശ്വരാലയം
അവിടെച്ചെന്നുഗ്രതപംചെയ്തു ശ്രീവിശ്വനാഥനേ. ൫൦

ഇതിബുധവരരേ! നരേന്ദ്രവൃത്തം
പരമുരചെയ്തിതു സത്യകീർത്തിവൃത്തം
ഇനിയഥപരമേററവും ശുഭം ഞാൻ
പറവതു ചന്ദ്രമതി ചരിത്രവും കേൾ.

സ്കന്ദപുരാണേ ഹരിശ്ചന്ദ്രോപാഖ്യാനേ
സത്യകീർത്തിവൃത്താന്തം അമ്പത്തിമൂന്നാമദ്ധ്യായം സമാപ്തം.

---

## ൫൪-ാം അദ്ധ്യായം.

സൂതൻ പറഞ്ഞു.

ഈവണ്ണമാച്ചന്ദ്രമതി ശുശ്രൂഷിക്കെ ദ്വിജാലയേ
കഴിഞ്ഞിതൊരുമട്ടൊററനാളൊഴിച്ചൊരുവത്സരം

അരുണെത്തുംദിവസംനേരംപുലരേക്കാലകൌശികൻ
അച്ഛൻപിരിഞ്ഞുഴന്നമ്മമടിയിൽച്ചാഞ്ഞൊരുണ്ണിയേ

ഉണ്ണാതെമെലിയത്തല്ലുകൊള്ളും രാജകുമാരനേ
വലിച്ചിഴച്ചു ദുർബ്ബുദ്ധി വിരലാൽക്കവിൾരണ്ടിലും

കുത്തിയുംവടിയാൽത്തച്ചു തലയ്ക്കിട്ടുകിഴുക്കിയും
അവൻെറയമ്മകാൺകത്താൻ ശകാരിച്ചു കിടാവിനേ

കാലകൌശികൻ പറഞ്ഞു.

ഞാൻകാൺകെയമ്മമടിയിൽ ദുർബ്ബുദ്ധേ! കപടിയെന്നിയേ
മഹാരാജകുമാരന്മട്ടെന്തുറങ്ങുന്നു ദാസ! നീ? ൫

തയിർപാൽ നെയ്യുമായാറുവട്ടം നാൾതോറുമുണ്ടുനീ
യഥേഷ്ടമെൻ വീട്ടിലാനക്കുട്ടിയെപ്പോലെ നില്ക്കയാം

മിണ്ടാതൊന്നും ചെയ്യിടാതെ നില്ക്കയോ ഭിത്തിപോലെനീ
നിൻവയററിൽത്തിന്നചോറു വേവുന്നെങ്ങിനെ ദുർമ്മതേ!

പോകുന്നുദർഭചമതപ്പൂക്കൾക്കിങ്ങീക്കുമാരകർ
ഇവരൊത്തൊപ്പുവനത്തിൽപ്പോയിച്ചമതദർഭയും

ഉടൻപ്ലാശിലയും പൂവും വിറകിൻകെട്ടുമങ്ങിനേ
കാട്ടിൽസ്സമ്പാദിച്ചുകൊണ്ടു സന്ധ്യയ്ക്കുഗേഹമെത്തണം

എന്നാൽച്ചോർതരുവിയ്ക്കാം ഞാൻപോകിപ്പോളെന്നനുജ്ഞയാൽ
ചമ്മട്ടികൊണ്ടുതല്ലും ഞാൻ പോകാഞ്ഞാലില്ലസംശയം. ൧൦

ചന്ദ്രമതി പറഞ്ഞു.

ഉപായമില്ലാത്തൊന്നുണ്ണി കാട്ടുപൂകുന്നതെങ്ങിനേ?
സാമർത്ഥ്യമിവനില്ലൊട്ടും വേലചെയ്യാൻ ദ്വിജാധിപ!

അല്ലല്ലിവൻകാട്ടുപൂകാൻ ലാളിച്ചാനെൻറപാത്മജൻ
ഞാൻകാൺകെയുണ്ണിയേത്തയ്ക്കുന്നെന്തിന്നങ്ങുന്നുനിർദ്ദയം

മകനൊത്തെൻെറമേൽവിപ്ര! ദയചെയ്കതൊഴുന്നുഞാൻ.

കാലകൌശികൻ പറഞ്ഞു.

ദുർബ്ബുധിനിന്റെപുത്രന്നു സാമർത്ഥ്യംവേലചെയ്യുവാൻ
ഇന്നുണ്ടാക്കിക്കൊടുക്കാംഞാൻ ദുഷ്ടേ!കാണ്കെന്റെശക്തിനീ.

സൂതൻ പറഞ്ഞു.

എന്നോതിനിർദ്ദയൻവീണ്ടും വടിയാൽത്തച്ചുബാലനേ
അരിവാൾകയ്യിലേകീട്ടു പോക പൊകെന്നുമന്ദിരാൽ.

പുറത്തുതള്ളിക്കേഴ്‌വോനേ ദൂരെയാക്കിദ്വിജാധമൻ
വിപ്രനോടാലോഹിതാക്ഷൻ കരഞ്ഞോതിചൊടിച്ചുടൻ:— ൯

ലോഹിതാക്ഷൻ പറഞ്ഞു.

വ്രതഭംഗഭയാൽവൃദ്ധ! കണ്ടേന്നമ്മസഹിയ്ക്കയാം
ശാപത്താൽദ്ദുഷ്ടനാംനിന്നെ ധ്വംസിപ്പാൻപോരുമെങ്കിലും

എന്റെതാതമഹാരാജ!വേതാളംപോലെയീദ്വിജൻ
കുററമെന്ന്യേകേഴുമെന്നെ മട്ടിപ്പതറിവീലയോ?

സൂതൻ പറഞ്ഞു.

കണ്ണീരൊലിയ്ക്കുംമകനേക്കൈകൾകൊണ്ടുപുണർന്നുടൻ
മുഖംതുടച്ചാശ്വസിപ്പിച്ചമ്മയിങ്ങിനെചൊല്ലിനാൾ:—

ചന്ദ്രമതി പറഞ്ഞു.

ഈവൃദ്ധൻതൻദാസനാവാൻമകനേ!പെററുനിന്നെഞാൻ
കാട്ടിൽപ്പോകായ്കിലിനിയുംനിന്നെത്തല്ലീടുമീദ്വിജൻ

ഉണ്ണീ!നീയിബ്ബാലരൊത്തുകാട്ടിൽപ്പോകുകമെല്ലവേ
നിന്റെമുന്നിൽദുശ്ശകുനം കണ്ടിടുന്നുണ്ടടിയ്ക്കടി. ൧൦

കാട്ടിൽനിന്നുതിരിച്ചെത്തിക്കാണുമോനിന്നെയിങ്ങുഞാൻ
കാട്ടിൽപ്പോകെന്നുരാജേന്ദ്രപുത്രനാംനിന്നോടിങ്ങിനേ

പറയുംഭാഗ്യമററന്റെ മനസ്സെത്രനിഷ്ഠുരം
മകനേ!നാവായിരമായ്ത്തകർന്നിടാത്തതെങ്ങിനേ

കനിവിൻബാലരേ!ദർപ്പൽപൂച്ചമതയെന്നിവ
സമ്പാദിച്ചെൻമകനേക്കൂട്ടിവന്നേക്കൊണ്ടുപോരുവിൻ

പോരാത്തോരീബ്ബാലകനെക്കാട്ടിലുംനിങ്ങൾകാക്കുവിൻ
മൃത്യുഞ്ജയൻമഹാദേവൻ ഭക്തവത്സലഗൌരിയും

ഭഗവാൻവിഷ്ണുവിധിയും മററുദേവഗണങ്ങളും
മുററുമെന്നുണ്ണിയേക്കാത്തുകൊൾകപൂക്കാട്ടുപൂകവേ ൧൨

സൂതൻ പറഞ്ഞു.

എന്നൊക്കെദുഃഖമൊന്നേററം രക്ഷചെയ്യയഥാവിധി
മകനേക്കാട്ടിലേക്കായിട്ടയച്ചു രാജനന്ദിനി

വെറുംകോണമുടുത്തുങ്കൊണ്ടരിവാൾതൂക്കിയങ്ങിനേ
ചുമലിൽക്കയർതൂക്കീട്ടും പൂക്കൊട്ടയുമെടുത്തഹോ

കുടുമ്മവെച്ചശിശുവേ മെലിഞ്ഞോരുടലോടുമേ
സാർവ്വഭൌമൻെറമകനെപ്പുകഴുംലോഹിതാക്ഷനേ

പൌരക്കിടാങ്ങളൊന്നിച്ചു കാട്ടുപൂകുംപ്രകാരമേ
കണ്ടിട്ടുരാജമഹിഷി ശോകത്താലലടിച്ചവൾ

മുറിച്ചകല്പകക്കൊമ്പുപോലെ മോഹിച്ചുവീണുപോയ്
മുഹൂർത്തത്താൽബ്ബോധമാണ്ടു വീണ്ടുംമാഴ്കിക്കരഞ്ഞവൾ ൩൦

വീണ്ടുംവ്യഥയെങ്കൊണ്ടു വീട്ടകേറീമുനീന്ദ്രരേ!

അവൻപൂക്കാടണഞ്ഞങ്ങുമിങ്ങുംചെന്നുപെറുക്കിയും
പൂക്കളുംവിറകിൻകെട്ടും ഒപ്പുല്ലുമതേവിധം

സൂര്യൻനട്ടുച്ചയായപ്പോൾതളർന്നാരാജനന്ദനൻ
അടുത്തെഴുംബാലരോടുഭംഗിയാമ്മട്ടുചൊല്ലിനാൻ:—

ലോഹിതാക്ഷൻ പറഞ്ഞു.

വേഴ്ചുമുമ്പാക്കിവെച്ചോന്നു നിങ്ങളോടോതിടുന്നുഞാൻ
നിങ്ങളെൻകെട്ടുകൂറുകെക്കെട്ടിവെച്ചെൻതലയ്ക്കിനി

മെല്ലെമെല്ലെക്കൊണ്ടുപോകകാലകൌശികവീട്ടിൽമാം
എന്നെവിട്ടേച്ചുപോകൊല്ലേ നിങ്ങളീക്കാട്ടിൽനിന്നുടൻ

വഴിനോക്കിയുടൻപോകാനറിയാത്തവനാണുഞാൻ.

സൂതൻ പറഞ്ഞു.

അവൻെറവാക്കുകൊണ്ടാടിക്കനിവാണ്ടകുമാരകർ
വിറകുംചമതക്കെട്ടുമെല്ലാംകെട്ടിയവന്നുടേ

തലയ്ക്കേററി“പ്പേടിയായ്കുട്ടീ! ഞങ്ങളൊടൊത്തുനീ
മെല്ലെപ്പോരുപോകനാ”മെന്നാശ്വസിപ്പിച്ചുതാന്തനേ

നഗരത്തേയ്ക്കുപോകുമ്പോൾ വഴിയിൽ കണ്ടിതായവർ
നിറച്ചുമാമ്പഴംനിൽക്കു മഴകേറുന്നമാവിനെ

കെട്ടുതാഴെവെച്ചു പത്തുവയസ്സായുള്ളബാലകർ
ഹർഷംപൂണ്ടുമരംകേറീ സ്സ്വൽതംമാമ്പഴത്തിനായ്

കായ്പറിയ്ക്കുന്നായവരേ ക്കണ്ടിട്ടുനൃപനന്ദനൻ
അമ്മരംകേറുവാനാകാഞ്ഞിരന്നു മുനിമുഖ്യരേ! ൪൦

മാമ്പഴംകൊണ്ടിറങ്ങീട്ട പിശ്ശുക്കള്ളാകുമാരകർ
ഇവന്നൊന്നുംകൊടുക്കാതെ യാക്ഷേപിച്ചോതിയിങ്ങിനേ

കുട്ടികൾ പറഞ്ഞു.

എടാ! ദാസക!ദുർബ്ബുദ്ധേ! കൈകാലില്ലേ നിനക്കെടൊ!
വേണമെങ്കിൽമരംകേറി പ്പറിച്ചീടുകമാമ്പഴം
കേറാൻവയ്യെങ്കിലോമാങ്ങ പെറുത്തുള്ളോരു കാമ്പിതാ
ചാഞ്ഞുനിൽപ്പൂ മരച്ചോട്ടിൽ കാണുന്നുണ്ടോരുപുററുമേ
മെല്ലെപ്പുററിൽകേറിനിന്നു മാമ്പഴംനീപറിയ്ക്കെടോ

ലോഹിതാക്ഷൻ പറഞ്ഞു.

യാമമൊന്നേപകൽക്കുള്ളു ബാലരേ! ഞാൻതളൎന്നവൻ
ഗൃഹത്തിൽമാമ്പഴംകെട്ടിക്കൊണ്ടെത്തിക്കേണ്ടുനിങ്ങളേ
ഫലംകൂടാതെതന്നെയുമാ ദുഷ്ടനാംകാലകൌശികൻ
നിൎദ്ദയംവടികൊണ്ടെന്നെ തല്ലുംരാക്ഷസമാതിരി ൩൭
ഈപ്പുററിൽക്കേറിഞാനൊന്നു യത്നിയ്ക്കാംമാമ്പഴത്തിനായ്
അതേവരേ നിങ്ങൾ കനിഞ്ഞിച്ചിടെത്തന്നെനില്ക്കണം

സൂതൻ പറഞ്ഞു.

അതമെന്നാബ്ബാലർചൊന്നാറേ വിറകിൻകെട്ടദ്ദേയും
താഴത്തിറക്കീട്ടാബ്ബാലൻ ചെന്നുപുററിൻെറനേൎക്കുടൻ

സ്കാന്ദേപുരാണം ഹരിശ്ചന്ദ്രോപാഖ്യാനേ
ലോഹിതാക്ഷൻെറ വനയാത്ര.
നാല്പത്തഞ്ചാമദ്ധ്യായം സമാപ്തം.

——— ○ ———

## ൪൬-ാം അദ്ധ്യായം.

സൂതൻ പറഞ്ഞു.

വിശ്വാമിത്രൻതക്ഷകനെ വിളിച്ചപ്പോൾതപോബലാൽ
രാജപുത്രവധത്തിന്നായ്പ്പറഞ്ഞുഘോരവാക്കിനേ

വിശ്വാമിത്രൻ പറഞ്ഞു.

നീയെൻപ്രിയംചെയ്യുമെങ്കിൽ ഞാൻ ചൊല്ലുന്നതുചെയ്യണം
പുററിൽക്കേറാൻവരുന്നുണ്ടു ഹരിശ്ചന്ദ്രൻെറനന്ദനൻ
സൌമ്യ!നിശ്ശബ്ദിലംപുക്കു കൊൽകീയാളെവിഷാഗ്നിയാൽ

സൂതൻപറഞ്ഞു.

മുനിചൊന്നതുകൈയേററു ചെറുമെയ്പൂണ്ടുകൊണ്ടുടൻ
പുററിൻെറമടയിൽപ്പുററിയിരുന്നാനങ്ങുപന്നഗൻ

അപ്പോൾപ്പുററിൽക്കേറിനിന്നു കൊമ്പുചാച്ചിട്ടുബാലകൻ
മാമ്പഴങ്ങൾപറിപ്പാനായ് തുനിഞ്ഞീടുംപൊഴുതുടൻ

സർപ്പംകാലിൻവിരൽക്കായി കടിച്ചു ലോഹിതാക്ഷനെ
കടിച്ചിതെന്നെപ്പാമ്പെന്നു വിളിച്ചാൻ താപാത്മജൻ ൩൯

കയ്യുംകാലുംപരത്തീട്ടു ചത്തുവീണിതുഭൂമിയിൽ
ആമരംഭസ്മമായ്പ്പോയീ പന്നഗേന്ദ്രവിഷാഗ്നിയാൽ

ചത്തിട്ടുമബ്ബാലനുടെ മെയ ചുടാനായതില്ലവൻ
തക്ഷകൻ, ചന്ദ്രമതിതൻ പാതിവ്രത്യബലത്തിനാൽ

വിഷജ്വാലയെരിഞ്ഞാലും മാവുകണ്ടാക്കുമാരകർ
ഇതെന്തെന്നായ്സ്സംഭ്രമിച്ചു പാഞ്ഞുപോയ്ദിക്കുതോറുമേ

പ്രാണൻപോയബ്ബാലനുടെ സർവ്വാംഗത്തിലുമാവിധം
ശോഭപോകാതെയായ്വാട്ടം തട്ടീലാനനമുഖത്തിലും

വീണ്ടുംവന്നെത്തിയെല്ലാരും കിടപ്പായ്കണ്ടുബാലനെ
പ്രളയത്തിൽബ്ഭൂമിയിൽവീണോരു പൂർണ്ണേന്ദുപോലവേ ൪൰

ഇവൻചത്തെന്നുറച്ചിട്ടു പേടിപൂണ്ടുവിറച്ചവർ
തൻതൻഭാരംഭേസിയന്തിയ്ക്കാത്മഗേഹംഗമിച്ചുതേ

അക്കന്നങ്ങസ്തമിയ്ക്കുമ്പോളുണ്ണിയെത്താഞ്ഞു ചിന്തയാൽ
ഏററംവിവശയായ് രാജപത്നിദുഃഖിച്ചിതായവാം

ചന്ദ്രമതി പറഞ്ഞു.

വ്യാധിപ്രൻപീഡചെയ്യു പൂലച്ചെക്കാട്ടുചൂകവൻ
എന്നുണ്ണിയെത്തുന്നില്ലെൻെറ മെയ്വിറയ്ക്കുന്നുമുററുമേ

തലനോവുന്നുണ്ടിളകീടുന്നല്ലോ സവ്യലോചനം
ചിത്തമസ്വാസ്ഥ്യമാകുന്നു കണ്ണീർതൂകുന്നുകണ്ണുകൾ

ചാവാൻതോന്നുന്നിതെന്താവോ വ്യാധിപ്രഭയത്തിനാൽ
വയ്യാപുറത്തിറങ്ങാനു മിനിയ്ക്കുണ്ണിയെനോക്കുവാൻ ൪൧

കാട്ടിൻവഴിയറിയ്ക്കാതെ പൌരബാലർചതിച്ചവൻ
അവർവിട്ടാരെൻെറകുട്ടി ചുററിത്തിരികയായ്വരാം

അല്ലെങ്കിൽപ്പൈദാഹമാന്നു കാട്ടിൽവെയ്ലേററുചുട്ടവൻ
വഴിയ്ക്കുന്നുണ്ണിമോഹിച്ചുവീൺപോയെന്നുമായ്വരാം

അല്ലെങ്കിൽ ചെന്നുണ്ണിമരച്ചുവട്ടിൽച്ചെന്നിരുന്നവൻ
അനാഥമട്ടിലായ് മണ്ണിലുറങ്ങിപ്പോയിയെന്നുമാം
കുശകാഷ്ഠങ്ങൾകിട്ടാഞ്ഞു വൃദ്ധവിപ്രയോൽമകൻ
മാൻകുട്ടിയെപ്പോലവിടെ ച്ചുററിത്തിരികയായ്പരാം
അതല്ലെങ്കിൽവഴിയ്ക്കുണ്ണി വിറകിൻചുമടേററുവാൻ
വയ്യാഞ്ഞാർത്തിപ്പെട്ടു മെല്ലെ വന്നാൽപ്പോരുന്നിതെന്നുമാം ൧൦

അന്നാശ്ശമാഴ്കുംകൃപണഭാഗ്യംകെട്ടെന്നെയെന്മകൻ
ബാലകൻഗർഹണംചെയ്യു കാലകൌശികപീഡിതൻ
ശോകകർശിതനായച്ഛൻ മഹാരാജാവെയോർത്തവൻ
ഉണ്ണിവഃല്ലടവുംതേടിപ്പോയതെന്നായിയുംവരാം
കടിച്ചിതോബാലകനെ പ്പുലിയൊന്നുമറിഞ്ഞിടാ
വിശ്വനാഥദയാസിന്ധോ! വിശാലാക്ഷി! മഹേശ്വരി!

വരുത്തുകുണ്ണിയെക്കാക്കു ശരണംപൂണ്ടൊരെന്നെനീ
എന്മനസ്സേറെമാഴ്കുന്നു കാട്ടിലെന്നുണ്ണിയെങ്ങുനീ

സൂതൻ പറഞ്ഞു.

എന്നുകേട്ടംരാജ്ഞിയെ ച്ചെന്നേറെക്കോപിച്ചു ചണ്ഡിക
തല്ലിശ്ശകാരിച്ചോട്ടേറെ പ്പരുഷംചൊല്ലിയിങ്ങിനേ ൧൫

ചണ്ഡി പറഞ്ഞു.

അന്തിയ്ക്കുൻബാലരി വെള്ളിയാഴ്ചതേച്ചുകുളിച്ചവർ
കിടന്നുറങ്ങുന്നതെന്തിക്കരഞ്ഞിട്ടുന്നുദാസിനീ
പിശാചിപോലാക്കയോ യെന്മക്കൾപേടിയ്ക്കുമാറുനീ
മിണ്ടാതിരിയ്ക്കുടീദുഷ്ടേ! വീട്ടുവേലകൾചെയ്യെടീ!

ചന്ദ്രമതി പറഞ്ഞു.

അയ്യോ! ദർഭപ്പുൽച്ചമതയ്ക്കാക്കാട്ടിൽപ്പോയൊരെന്മകൻ
വരുന്നില്ലിപ്പൊഴുമതിൽ ക്കേഴ്പ്പുൻമറെറാന്നുമല്ലഞാൻ

സൂതൻ പറഞ്ഞു.

അപ്പോഴാബ്ബാലർചോയ് ച്ചന്ദ്രമതിയോടോതിയിങ്ങിനേ

ബാലന്മാർ പറഞ്ഞു.

ഞങ്ങളൊത്തുവനംപൂക്കനിന്മകൻ ബഹുബാലിശൻ
കുരുപുററിൽക്കേറിമാങ്ങപറിയ്ക്കാനായ് ത്തുടങ്ങിനാൻ
മടവിട്ടെന്തിടുംപാമ്പുകടിച്ചു നിൻെറപുത്രനു ൨൦
മണ്ണിൽച്ചത്തുകിടക്കുന്നുണ്ടിങ്ങുവീട്ടുവിട്ടടൻ

ഇണ്ടമൂന്നുവിളിപ്പാട്ട കിഴക്കായ്ക്കാട്ടിനുള്ളിലായ്
പുറവുകാണാംസാധ്വി! ചാരെചത്തനിൻപുത്രനേയുമേ

സൂതൻ പറഞ്ഞു.

ഇടിവീഴുംപോലെയുള്ളാച്ചൊൽകേട്ടന്ന പന്നഗിനി
മോഹിച്ചുവീണുവാൻപിട്ട വീണദേവതപോലവേ
പിന്നെബ്ബോധംവന്നു ദേവിദുഃഖക്കടലിലാണ്ടവൾ
അച്ചണ്ഡിയോടായിച്ചെന്നു കരഞ്ഞുംകൊണ്ടുചൊല്ലിനാൾ

ചന്ദ്രമതി പറഞ്ഞു.

കാട്ടിൽപ്പാമ്പുകടിച്ചെന്റെമകൻചത്തുകിടക്കയാം
ചെൽകെന്നീബ്ബാലർചൊല്ലുന്നു പോകട്ടെവെമ്പലോടുഞാൻ
അനുജ്ഞതന്നാലുമമ്മേ! മനസ്സുണ്ടുലുഴന്നുമേ ൩൯

ചണ്ഡി പറഞ്ഞു.

മകനേക്കാണ്മതിന്നെന്നായ് മണ്ടുവാൻനിരുപിച്ചുവോ
എന്നെച്ചതിയ്ക്കാൻപററില്ലാ ദാസി! നിന്നെവിടില്ലഞാൻ

ചന്ദ്രമതി പറഞ്ഞു.

ഇപ്പോൾക്കാട്ടിൽപ്പോയ്ക്കീടാവണ്ടുണ്ടോ ജീവിപ്പതില്ലയോ
എന്നറിഞ്ഞുണ്ണിയ്ക്കു വേണ്ടതൊക്കെച്ചെയ്തിട്ടുദേവി! ഞാൻ
നാളെപ്പുലർച്ചയ്ക്കുസത്യം നിൻഗ്രഹത്തിങ്കലെത്തുവൻ
ഭോഷ്ക്കോതീട്ടില്ലഞാൻ മുമ്പിലെന്നെശ്ശങ്കിച്ചിടായ്കനീ
നാളെപ്പുലർച്ചയ്ക്കെത്തീലാ ഞാനെന്നാകിൽദ്വിജാംഗനേ!
വിശ്വാസഘാതികൾക്കുള്ള ഗതിയേല്ക്കുന്നതുണ്ടുഞാൻ

ചണ്ഡി പറഞ്ഞു.

വീട്ടുവേലകളൊക്കെയും വേഗംചെയ്തിട്ടതിന്നുമേൽ
കാട്ടിൽപ്പൊയ്ക്കൊൾകസുശ്രോണി! നിന്മകൻവീണെഴുന്നേടം ൪൦

സൂതൻ പറഞ്ഞു.

ഒന്നാംയാമംകഴിഞ്ഞിട്ട രാത്രിയാരാജവല്ലഭ
വീട്ടുവേലകളൊക്കെത്തീർത്തത്തി ചണ്ഡികിടപ്പെടം
വലിപ്പമൊന്നരമുഴമുള്ള വൻമുലരണ്ടുമേ
ഘോരംപാർശ്വംരണ്ടിലുമായ് വിരിച്ചങ്ങിനെ ഭൂമിയിൽ
വളഞ്ഞമുടിയുംചിന്നി കാലുരണ്ടുംകവച്ചഹോ
കടപ്പുശാകിനിപ്രായം പേടിയാക്കുംദ്വിജാംഗന

രണ്ടുരണ്ടുണ്ണികൾ കാൽപ്പാട്ടിൽ കയ്യിന്മേൽപ്പിന്നെരണ്ടുപേർ
മാറത്തുരണ്ടുപേരീരണ്ടാളുണ്ടിരുകക്ഷങ്ങളിൽ

ഏവംകിടപ്പുവികടം പത്തുപേർമക്കൾവിപ്രരേ!
ഭർവളോടുത്തുങ്ങിസ്സമ്മതംവാങ്ങി നൃപാംഗന

വിളക്കുമായ്‌വീട്ടിൽനിന്നു പിൻപുറംവഴിപോയിനാൾ
കൂരിരുട്ടാണ്ടോരക്കാട്ടു കണ്ടൊട്ടുംപേടിയെന്നിയേ

ചത്തബാലകനെത്തേടിയുടനേ കാട്ടിലൊക്കയും
ഝതാതിടംപാഞ്ഞണഞ്ഞു ഗൌരിയേച്ചിന്തചെയ്തുമേ

കൊള്ളിച്ചുററുംപോലെസാദ്ധ്വി ചുററിനാൾകാട്ടുചുററുമേ
പലവള്ളിമരംചിന്നിപ്പുലിഭല്ലൂകസംകുലം

കൂമൻകുറുക്കൻവേതാളം പിശാചിവകളുള്ളിടം
ഘോരമാംകാടകംപുക്കിട്ടതിന്നുള്ളിൽ നൃപാംഗന

പുററുകണ്ടുമുന്നിലതിൻ ചാരത്തായിട്ടുപുത്രനേ
പ്രേതരാജവശംപെട്ടു മണ്ണിൽവീണുണ്ണിയേയുമേ

പന്നഗേന്ദ്രൻകൊന്നുവീഴ്ത്തി ദീർഘനിദ്രയിലാംവിധം
മേലൊക്കെപ്പൊടിയുംപററിപ്പുകഴും ലോഹിതാക്ഷനേ

വിണ്ണിൽനിന്നുംമന്നിൽവീണ ദേവപുത്രൻകണക്കിനേ
ഭൂധരണിയേപ്പുൽകി യുറങ്ങുമ്പോലെയുണ്ണിയേ

കണ്ടുചന്ദ്രമതീദേവിയയ്യോയെന്നുണ്ണി!യെന്നുടൻ
തിരിഞ്ഞുകണ്ണീരാണ്ടുംകൊണ്ടുരുണ്ടുഴിയിൽവീണുമേ

പതിച്ചുവിപുലാപാംഗി മോഹിച്ചുബോധമററവൾ
മുഹൂർത്തത്താൽബ്ബോധമാർന്നു മടിയേററിക്കിടാവിനെ

തുടച്ചുചത്തിട്ടുമവനുള്ള ശോഭയെഴുംമുഖം
ബഹുശോകാക്രാന്തയായി വിലപിക്കാൻ തുടങ്ങിനാൾ

സ്കാന്ദപുരാണേ ഹരിശ്ചന്ദ്രോപാഖ്യാനേ
മൃതപുത്രദർശനം അമ്പത്തഞ്ചാമദ്ധ്യായം സമാപ്തം.

---

VIDWAN V. R. PARAMESWARAN PILLAI,
Nagercoil.

## ഠന്ന-ാം അദ്ധ്യായം.

ചന്ദ്രമതി പറഞ്ഞു.

ഹാ ലോഹിതാക്ഷ! മകനേ! ഹാ മഹാരാജനന്ദന!
ഹാ വത്സ! സുകുമാരാംഗ! ഹാ സൂര്യാന്വയരത്നമേ!

ഈമട്ടിൽപ്പശ്ചിമഗതികാട്ടിൽ നിയ്യേററതെങ്ങിനേ
നിന്നച്ഛൻകൈവെടിഞ്ഞിട്ടു ദുഷ്ടവൃദ്ധൻെറ ചാട്ടിലായ്

കഷ്ടപ്പെട്ടാത്തയായല്ലലാഴിയിൽ പ്പെട്ടൊരുത്തിയേ
അമ്മയാമെന്നെ നീവിട്ടു കാലനൂക്ക്ഗ്ഗമിച്ചിതാ!

മുഴുത്തിങ്കൾക്കാന്തിയായ് നന്മുഖമായ്ക്കുണ്ഡലാഞ്ചിതം
ബിംബോഷ്ഠം ചാരുകഞ്ജാക്ഷം പുഞ്ചിരിക്കൊണ്ടനിന്മുഖം

നീമരിയ്ക്കെ കാന്തികെട്ടെന്മകനേ! തെളിയാതെയായ്
നീപോവാൻ കരുതുന്നേരം ഞാനുംകൂടെവരാമുടൻ

നീകൂടാതിവിടെപ്പാർപ്പാൻ വയ്യിനിയ്ക്കുമുഹൂർത്തവും
അന്തഃപുരത്തിൽ നന്മെത്തമേറിമുന്നംകിടന്നുനീ

ഇന്നെന്നുണ്ണീ! കൊടുങ്കാട്ടിൽ പുലിപാമ്പുകളുള്ളേടം
മേലൊക്കെപ്പൊടിയുംപററിക്കിടപ്പൂ മന്നിലെങ്ങിനേ

പൊറുത്തുകൊള്ളുകെന്നുണ്ണീ! പെരുതാമീയതിക്രമം
അനർഘമണികോടീര മണിഞ്ഞീടുന്നനിൻതല

ഇപ്പോൾമുള്ളുള്ള വിറകിൻകെട്ടേററിട്ടു തകർന്നുപോയ്
രത്നപ്പൊൻവളയിട്ടുള്ള കല്പക്കൊമ്പൊത്ത നിൻകരം

പൊടിയേററരിവാളേന്തീട്ടിപ്പോൾ ശോഭിച്ചിടാതെയായ്
വിലയേറുംപട്ടുടുപ്പാന്നെന്നുണ്ണീ! നിൻകടീതടം ൪൦

കീറക്കോണകവുംകെട്ടീട്ടിപ്പോൾ ശോഭിച്ചിടാതെയായ്
കാരിരുമ്പിൻകട്ടിയാണു ദൃഢമെന്നുണ്ണീ!യെൻകരൾ

നീയിങ്ങനെമരിച്ചിട്ടും നുറായിത്തകരായ്കയാൽ
മാഴ്കിപ്രാകൃതയായ്ബ്ഭാഗ്യംകെട്ടഞാൻ മോശമേററവും

മരിച്ചനിന്നെക്കണ്ടിട്ടും മന്നിൽജ്ജീവിച്ചിരിയ്ക്കയാൽ
പുലിയേപ്പോലെഴുംദുഷ്ടവൃദ്ധരൌദ്രചിജന്നുടേ

പാട്ടിലെന്നെപ്പിണച്ചിട്ടു ദുഷ്ടമാതാപിതാക്കടേ
മുഖംകാണ്മാൻവയ്യിനിയ്ക്കു നുറച്ചെന്നുണ്ണീ! നീയുടൻ

പ്രേതരാജപുരത്തേയ്ക്കു പോയതാകുന്നു നിശ്ചയം
അമ്മ ചെയ്തോരക്രമമൊന്നിതെന്നുണ്ണീ! സഹിയ്ക്കനീ

ഇനിമേലാൽക്കാട്ടിലേയ്ക്കു നിന്നെച്ചൊല്ലിവിടില്ലഞാൻ
സത്യമേറ്റോതിടാംവേഗമെഴുന്നേല്ക്കുക നന്ദന!
അമൃതൊക്കും നല്ലവാക്കൊന്നെന്നോടിന്നിയുരയ്ക്കനീ

ഉണ്ണീ! ഭയപ്പെടേണ്ടാ നീ ദുഷ്ടനാം കാലകൌശികൻ
വൃദ്ധനിങ്ങില്ലമ്മയാകുമെന്നെക്കൺകൊണ്ടുകാൺകനീ

തളന്നേറ്റം വിശന്നുള്ള നിനക്കെന്നുണ്ണീ! ചോറുഞാൻ
വെള്ളവുംകൊണ്ടുവന്നേൻ നീ മെല്ലെയേല്ക്കുക നന്ദന!

എന്നുണ്ണീ! മെയ്യെരിയ്ക്കുന്നു വാച്ചൊരിശ്ശോകപാവകൻ
ഉമിക്കൊട്ടുതീപ്പോലെ നീമരിച്ചതുകാൺകയാൽ

ജ്ഞാനരാഹുമുഖംവിട്ടു രാജചന്ദ്രൻ പുകഴ്ന്നവൻ ൨൦
വിശ്വനാഥവരം നേടി സ്സത്യകീർത്തിസമന്വിതൻ

സാമ്രാജ്യശ്രീയേറ്റുവാങ്ങിനാൻ വംഗപ്പടയൊത്തവൻ
സാർവ്വഭൌമൻ നിന്റെയച്ഛൻ ദിവ്യദത്തരിലമന്നവൻ

നിന്നെക്കാണ്മാൻ മഹാരാജനെത്തുന്നു പിതൃവത്സല!
അച്ഛന്റെ മടിയിൽക്കേറൂ നിന്റെ ദാസ്യമൊഴിഞ്ഞുപോയ്

അയോദ്ധ്യാലോകനമ്മാർക്കുനിച്ചുണ്ണി സുഖമേല്ക്കുമേ
നിന്നെക്കാണ്മാൻ ഗുരുബ്രഹ്മപുത്രനെത്തുന്നു ധാർമ്മികൻ

എഴുന്നേറ്റുടനേ ക്ഷേമം തരും തൃക്കാൽ പിടിയ്ക്കനീ
അഴലാണ്ടുഴലുന്നെന്നെ വെടിയുന്നെന്തിതുണ്ണീ! നീ

അല്ലെങ്കിലന്തകഗൃഹം ഗമിച്ചു വത്സ! നീ ദ്രുതം ൨൫
ഞാനും വേഗം നിന്റെ കൂടെ വരാം രവികുമാരനേ

ന്യായപ്പടിയ്ക്കു കുമ്പിട്ടു യാചിപ്പേൻ ധർമ്മമാംവിധം
പിതൃനാഥ പിതാവിന്റെ വംശച്ചൂഡാവതംസത്തോലാ

ഇനിയ്ക്കെന്നുണ്ണിയേ നൽകുകെന്നർത്ഥിച്ചാൽക്കൃപാനിധി
താതനേല്പ്പാത്തുതന്നീടും നിന്നെയില്ലൊരു സംശയം

മുജ്ജന്മത്തിൽപ്പയ്യുളേപ്പയ്യിടാവില്ലാതെയാക്കിഞാൻ
ഗൃഹത്തിലുച്ചയ്ക്കുവന്ന പാന്ഥനേ നിരസിച്ചുഞാൻ

ബ്രഹ്മസ്വവും ശിവസ്വത്തും മുജ്ജന്മത്തിൽക്കവർന്നു ഞാൻ
അശേഷാരംഭാപാൽവന്നേറും ഭർത്താവങ്ങുവെടിഞ്ഞവർ

വൃദ്ധൻെറദാസിയായ് പ്പുത്രൻ ചത്തുബാന്ധവരെന്നിയേ ൩൭
വളഞ്ഞദുസ്ഥിതിയിലായ് മാഴ്കുന്നേൻഹന്തനാന്ദന!

രാജ്യംപോയുള്ളൊരാദുഃഖം കാട്ടിൽപ്പാൎത്തുള്ളദുഃഖവും
നാഥൻപിരികയാൽദ്ദാസ്യാൽ വൃദ്ധവിപ്രൻെറപീഡയാൽ

മുമ്പേററദുഃഖവുംമുററും നിന്നേക്കാണുകയൊന്നിനാൽ
എന്നുണ്ണീ! കീഴടക്കീട്ടു ധൈൎയ്യമുൾക്കൊണ്ടിരുന്നുഞാൻ

ഇപ്പോൾനീദിഗ്ഘയാത്രയ്ക്കു പോകുമ്പോൾവീണ്ടുമിങ്ങുഞാൻ
അന്തമററഴലേന്തീട്ടു ചാകുംവൈകാതെനിശ്ചയം

അയ്യയ്യോഹതയായുഷക്കൂട്ടം ദുൎവ്വിധിയാലെഞാൻ
രാജേന്ദ്രനായ്പ്പിരിഞ്ഞുണ്ണിചത്തുദുസ്ഥിതിയായിഞാൻ

മന്നിൽസ്സതാംകുറഞ്ഞുള്ള പന്നഗത്തിൻവിഷാഗ്നിയാൽ ൩൮
മലപോലുള്ളൊരീവൃക്ഷം വെന്തുപോവുന്നതെങ്ങിനേ

വമ്പുള്ളെന്നുടെഭൎത്താവുപോരിൽത്തോല്പിച്ചൊരാഖലൻ
പന്നഗേന്ദ്രൻെറയനുജനുള്ളിലാക്കറവെച്ചവൻ

പാതാളംവാഴ്ലുവൻനൂനം വിശ്വാമിത്രപ്രിയേച്ഛയാൽ
ദുഷ്ടനാംതക്ഷകൻകൊന്നു തെററില്ലാത്തെൻെറയുണ്ണിയേ

അവൻെറവിഷമേററാണീ മാവുവെന്തതസംശയം
ഏറെയൂററാണ്ടുചെയ്തോരവൻതപസ്സിൻഫലത്തെനീ

ബ്രഹ്മൻ! കാണിച്ചിതെന്നുണ്ണിയായയോഗീലോഹിതാക്ഷനിൽ
ദുഷ്ടതക്ഷകനേക്കൊണ്ടു കൊല്ലിച്ചെന്നുടെയുണ്ണിയേ

സജ്ജനങ്ങടെമദ്ധ്യംപുക്കീഘോരക്രിയചെയ്തനീ
പ്രശംസകെട്ടൊരാത്മാവെ!മുനേ!ശ്ലാഘിപ്പതെങ്ങിനേ ൪൦

സൂതൻ പറഞ്ഞു.

ഈവണ്ണംപലതുംരാജ്ഞി വിലപിച്ചുപനാന്തരേ
ധൈൎയ്യമുൾക്കൊണ്ടുവിദ്ദുഷി വീണ്ടുംചിന്തിച്ചിതിങ്ങിനേ

ചന്ദ്രമതി പറഞ്ഞു.

മന്നിൽപ്പിറന്നമൎത്ത്യന്നു കാലംവന്നാൽമരിയ്ക്കണം
ആരാക്കിങ്ങുസുഹൃത്തുണ്ടീജ്ജഗത്തൊട്ടുക്ക മിത്ഥ്യയാം

അതിനാൽജ്ജീൎണ്ണമാംതോലുപ്പാമ്പുപോലഴൽവിട്ടുഞാൻ
ഉള്ളിൽപ്പാൎത്തീയെമ്മമനിച്ചെത്തുവേൻ പരസൽഗ്ഗതി

പിന്നെയുംക്രോധസന്തപ്തയുൾക്കൊണ്ടോതീടിനാൾ സതി
തക്ഷകൻ കുററമററുള്ളെൻകുട്ടിയേക്കൊൽകകാരണം

അദൃഷ്ടനായനാഗത്തിൽ ശ്ശാപമൊന്നുവിടുന്നഞാൻ ൫൯
യുഗാന്ത്യസംഹാരകാലത്തുഭഗവാൻ വിഷ്ണുവിന്നുടേ
ഏതംശമേററിതെൻകാന്തനായംശംനരമൂൎത്തിയായ്
മന്നിൽബ്ഭാരതവംശത്തിൽ പ്പിറന്നുവിജയാഖ്യനായ്
എടതക്ഷക!കൊല്ലും നിൻപത്നിയെപുത്രനേയുമേ
നിന്നംശക്കാർകൾ നാഗങ്ങൾമുററുമമ്മശപിയ്ക്കയാൽ
ഉണ്ടാംസ്യാപൻചെയ്യുസൎപ്പസത്രത്തിങ്കൽ നശിച്ചുപോം

സൂതൻ പറഞ്ഞു.

പന്നഗേശനെയീവണ്ണം ശപിച്ചുവരവർണ്ണിനി
പുത്രൻെറശേഷക്രിയകൾ ചെയ്വാനായിട്ടൊരുങ്ങിനാൾ
മരിച്ചപുത്രനെത്തോളിലേററിട്ടീപമെടുത്തവൾ
ശ്മശാനംനോക്കിയാരാഞ്ഞിയൎദ്ധരാത്രിയ്ക്കുനിൎഭയം
ഗമിച്ചുകാട്ടുവഴിയേജ്ജഗദംബയെയോൎത്തവൾ

തോളത്തു ചാച്ചമൃതപുത്രശരീരമേന്തി
കാന്താരഭൂമിയിൽ മഹീശ്വരിപ്പൂകാന്ത
മാൎഗ്ഗംപിളക്കമൊരുമിന്നൽ കണക്കണഞ്ഞു
കണ്ടിട്ടുസിംഹപിശിതാശപിശാചവൎഗ്ഗം ൬൦

വ്യാഘ്രംഗജം കരടികാട്ടുകുറുക്കനെന്നി-
തെല്ലാംഭയത്തൊടുപകച്ചുമിഴിച്ചുനിന്നു
വൻകൂരിരുട്ടുടയകാട്ടുകടന്നുചെന്നി-
താത്തനചിഭൂമിപതികാത്തമരും ശ്മശാനം.

സ്കന്ദപുരാണം ഹരിശ്ചന്ദ്രോപാഖ്യാനം.
ശ്മശാനയാത്ര അമ്പത്താറാമദ്ധ്യായം സമാപ്തം.

---

## ൫൭-ാം അദ്ധ്യായം.

സൂതൻ പറഞ്ഞു.

പിറകാൽച്ചിതതീൎത്തിട്ടങ്ങുണ്ണിയെക്കൊണ്ടുവെച്ചവൾ
മരിച്ചുപോയമകനെസ്സംസ്കരിയ്ക്കാൻ തുടങ്ങവേ
ഭൂതക്കൂട്ടങ്ങളവൾതൻ തേജസ്സാലെമയങ്ങിയോർ
ശ്മശാനംകാത്തുമഞ്ചത്തിൽവാഴും മന്നനൊടേവരും
ചണ്ഡാലവേഷം പൂണ്ടോരാനോടങ്ങുകമ്പിട്ടണഞ്ഞിനാർ

ഭൃത്യന്മാർ പറഞ്ഞു.

പൊന്നുംനിറംപൂണ്ടൊരുവൾ കമലാക്ഷപ്രിയാഭയാൾ
മരിച്ചകുട്ടിയെക്കൊണ്ടു ചിതയിൽക്കേററി നിർഭയം

സംസ്കരിയ്ക്കാൻതുടങ്ങുന്നു തൽ തേജസ്സാലെതോററിതാ
വന്നുനിന്നുന്നിലീഞങ്ങളവളേക്കാണണം ഭവാൻ

സൂതൻ പറഞ്ഞു.

ക്ഷേത്രത്തിൽ നിന്നിറങ്ങീട്ടുമന്നൻ ക്രോധാൽജ്വലിച്ചവൻ
രാജ്ഞതിന്നു രികത്തെത്തിബ്ഭത്സിച്ചുപരുഷോക്തിയാൽ ൭

ചിതമേലുള്ളശിശുവെവലിച്ചിട്ടുനിലത്തുടൻ
ചിതതട്ടിക്കളഞ്ഞോതീരോഷാൽക്കേട്ടാളൊടീങ്ങിനേ

ഹരിശ്ചന്ദ്രൻ പറഞ്ഞു.

മൂഢേ! ശ്മശാനം കാത്തീടുമീയെന്നെനിരസിച്ചുനീ
പണംരണ്ടുംകോടിവസ്ത്രമൊന്നും നൽകാതെകണ്ടുനീ

തനിയേചിതകൂട്ടിത്തൻബാലനേസ്സംസ്കരിയ്ക്കയോ
പിശാചിയോരാക്ഷസിയോ നീയീക്കാടിന്റെദേവിയോ

തതാംചൊൽകദ്ധരാത്രിയ്ക്കുതന്വി! താൻഭയമെന്നിയേ
തനിച്ചൊററയ്ക്കിപ്രകാരമിങ്ങോട്ടെങ്ങിനെവന്നുനീ

ചന്ദ്രമതി പറഞ്ഞു.

എടചണ്ഡാള! ദുർവൃത്ത! തൊട്ടില്ലേയെൻറപുത്രനേ
സാർവ്വഭൌമൻെറമകനെ രാജലക്ഷണയുക്തനേ ൧൦

അകൃത്യമല്ലോനീചെയ്തു ഞാൻകാൺകെത്തന്നെനിർഘൃണ!
ഞാനെന്തുചെയ്യുംഹേവിശ്വനാഥ! രക്ഷിയ്ക്കുകെന്നെനീ

ഹരിശ്ചന്ദ്രൻ പറഞ്ഞു.

സാർവ്വഭൌമൻെറ മഹിഷിയെങ്കിൽ നീവരവർണ്ണിനി!
ഒററയ്ക്കുന്തേമരിച്ചോരു മകനേയുമെടുത്തുടൻ

അദ്ധരാത്രിയ്ക്കുമിണ്ടാതെ തുണവിട്ടെന്തിന്നിർഭയം
എന്നോടുചൊല്ലുള്ളതെല്ലാം നീയാരുടെകുടുംബിനി

രാജരാജൻതന്നുടെയോ യമൻെറവരുണൻെറയോ
ഗന്ധർവ്വിയോ കിന്നരിയോ നീയ്യീക്കാടിൻെറദേവിയോ

ഇത്തരംരൂപസമ്പത്തിയില്ലാ മാനുഷിമാർകളിൽ
ധൈര്യപ്രജ്ഞാകാന്തികളാൽ ദേവസ്ത്രീമട്ടിരിപ്പുനീ
നിൻപുത്രനാകുമീക്കുട്ടി മരിയ്ക്കാനെന്തുകാരണം

ചന്ദ്രമതി പറഞ്ഞു.

ഗന്ധൎവ്വസ്ത്രീയല്ല ദേവിയല്ലാ പന്നഗിയല്ല ഞാൻ
ധരിക്കസത്യമുള്ളോരു രാജാവിൻപത്നിയാണുഞാൻ

എന്റെഭൎത്താവുവിധിയാലൊരുഭൂമീസുരന്നുടെ
ദാസിയായാക്കിയോൾ വീട്ടുവേലചെയ്തുവരുന്നുഞാൻ

ദൈവാലിന്നെന്മകൻദുഷ്ടപ്പാമ്പുതീണ്ടിമരിച്ചുപോയ്
സംസ്കരിപ്പാൻനിനയ്ക്കുന്നേനിപ്പോഴിച്ചത്തകുട്ടിയേ

ഇനിക്കുപുലരുമ്മുമ്പിലാവിപ്രഗൃഹമെത്തണം
അല്ലെങ്കിലെന്നെയാദ്ദുഷ്ടബുദ്ധിവൃദ്ധനടിച്ചിടും

അതിനാൽനീയ്യിവനുടെ സംസ്കാരംസമ്മതിക്കണേ
കാശൊന്നുപോലുമെൻകയ്യിലില്ലല്ലോ തന്നുകൊള്ളുവാൻ

ദാസിയാകുമിനിക്കുണ്ടു പണംരണ്ടൊരുവസ്ത്രവും ൫൦

സൂതൻപറഞ്ഞു.

വീണ്ടുംചോദിച്ചുസന്ദേഹംപൂണ്ടിട്ടവളോടാനൃപൻ

ഹരിശ്ചന്ദ്രൻ പറഞ്ഞു.

സാധ്വിയാംഭാൎയ്യയെദ്ദാസിയാക്കിവിട്ടൊരുവിററിട്ടും
ഒരുവൃദ്ധദ്വിജന്നീഞാൻ പുരുഷാധമനെന്നിയേ

നിങ്കലെന്തൊരുദോഷത്തെക്കണ്ടുകാന്തൻവരാനനേ!
വൃദ്ധദ്വിജന്നുദാസ്യത്തിന്നായിക്കൊടുത്തുകിമന്നവൻ

ധൎമ്മമൎത്ഥംകാമമിവ മൂന്നിനുംമൂലമെപ്പൊഴും
സ്ത്രീരൂപംതന്റെപ്രകൃതിവില്ക്കുംപുരുഷനാരിഹ

എന്തുവേലയ്ക്കുവിട്ടോരീ മകൻപാമ്പുകടിച്ചവൻ
മരിച്ചുപോയീഹേസാധ്വി! ചൊല്ലുകെന്നോടശേഷവും

സൂതൻ പറഞ്ഞു

എന്നുകേട്ടാദ്ദേവി ശങ്കപൂണ്ടുചിന്തിച്ചിതിങ്ങിനെ

ചന്ദ്രമതി പറഞ്ഞു.

സൂചിപ്പിപ്പുതന്റെവൃത്താമെൻകഥയ്ക്കൊത്തുവീണ്ടുമേ
ധൎമ്മാൎത്ഥമൊത്തിട്ടുംവാക്ക പറഞ്ഞീടുന്നിതിപ്പുമാൻ

വാക്കാൽദ്വിജന്മട്ടിരിപ്പു വേഷാൽച്ചണ്ഡാലനായവൻ
ഇപ്പുമാനേക്രമത്താലെയറിയേണമെന്നുസുന്ദരി

പറഞ്ഞുതതാമാംവണ്ണം സ്വവൃത്തംരാജനന്ദിനി
ആഴിചൂഴ്മൊത്തൂഴിയ്ക്കു സാമ്രാട്ടായവനെൻപതി

രാജ്യമൊക്കെക്കൗശികന്നു കൊടുത്തുവനമേറിനാൻ
കടത്തിന്നന്തംപേടിച്ചിയെന്നെദ്ദാസിയാക്കിയും

കാലകൗശികവിപ്രന്നു വിററുപുത്രനൊടൊപ്പമേ
ഭാൎയ്യയൊത്താദ്വിജൻവൃദ്ധനെന്നെബ്ബാധിപ്പിതെപ്പൊഴും ൩൮

അവൻവിട്ടുകാട്ടിലേയ്ക്കു വിറകിന്നെൻെറബാലനേ
അവിടെച്ചുററിട്ടുമവൻ പാമ്പുകൊത്തിമരിച്ചുപോയ്

സൂതൻപറഞ്ഞു.

അവാക്കാൽശ്ശൂരിയാംവണ്ണ മവനുള്ളിൽധരിച്ചുടൻ

ഇതെന്മകനിതെൻഭാൎയ്യയെന്നുറച്ചഴലാന്നവൻ
കിടാവിൻെറമുഖംനോക്കി ക്കരഞ്ഞുധരണീപതി

ഹരിശ്ചന്ദ്രൻ പറഞ്ഞു.

ദ്വിജന്നായ്ഭാൎയ്യയേവിറേറൻ നീചന്നാത്മാവിനേയുമേ

ഇതുകൊണ്ടുംതൃപ്തിയങ്ങയ്ക്കില്ലെന്നോകൗശികാത്മജ!
എന്നുണ്ണിയെമരിപ്പിച്ചു ഫലമെന്തൊന്നുനേടിനീ ൩൯

സൂതൻ പറഞ്ഞു.

അവനിമ്മട്ടുകേഴുമ്പോൾ ബ്ഭയവിസ്മയമാൎന്നവൾ
മനസ്സിൽഗ്ഗൗരിയേധ്യാനിച്ചുരച്ചുവീണ്ടുമിങ്ങിനേ

ചന്ദ്രമതി പറഞ്ഞു

ഞാനാനരേന്ദ്രൻെറപത്നി ചത്തതീയെൻെറനന്ദനൻ
നിയ്യോശ്മശാനംവാഴുന്ന ചണ്ഡാലൻ ഘോരദർശനൻ

സ്വപുത്രനേപ്പോലെ കണ്ടുകേഴുന്നതെന്തെൻെറയുണ്ണിയേ
മായയായ്‌രണ്ടു ചണ്ഡാലപ്പെങ്കിടാങ്ങളെമുന്നമേ

എൻഭൎത്താവിൻസത്യഭംഗത്തിന്നായ് സൃഷ്ടിച്ചയച്ചുവോ
എൻെറധൎമ്മപരീക്ഷയ്ക്കാ മുനിസ്സൃഷ്ടിച്ചുവിട്ടവൻ

ചണ്ഡാലവേഷംപൂണ്ടും കൊണ്ടിങ്ങുവന്നവനോഭവാൻ
ഇന്ദ്രാദിദേവാസുരൎക്കും ധൎഷിക്കാനെളുതല്ലഞാൻ ൪൦

ഈമായയെവിട്ടുസൌമ്യ! സത്യമെന്നോടുചൊല്കനീ
ചെട്ടെന്നുനിന്നെക്കണ്ടെൻെറ മെയ്യിൽപ്പുളകമുണ്ടിതാ

തെളിയുന്നു മന്നംപോലെ മിടങ്ങളിളകുന്നമേ
ഞാൻചോദിക്കുമ്പോൾനീ ഭോഷ്ഠം പറഞ്ഞീടാൻ നിനയ്ക്കുകിൽ

ഭോഷ്ഠാത്മാവോർക്കുള്ളലോകം പൂകുമെൻ വ്രതശക്തിയാൽ
നിസ്സാരേതുകലത്തുള്ളോനീ ശ്മശാനത്തിലെത്തിനായ്

കഷ്ടപ്പെട്ടുവസിക്കുന്നു ഹേതുവെന്തു ചൊൽകനീ

സൂതൻ പറഞ്ഞു.

ധർമ്മപാശക്കെട്ടുപെട്ട കോസലൻ നാണമാണ്ടവൻ
പത്നിയാം ചന്ദ്രമതിയോടാത്മവൃത്താന്തമോതിനാൻ

ഹരിശ്ചന്ദ്രൻ പറഞ്ഞു.

ഞാൻസൂര്യവംശജൻപേരാൽ ഹരിശ്ചന്ദ്രാഖ്യനായവൻ
അയോദ്ധ്യാധിപൻശ്രീമാൻ ത്രിശംകുതനയൻവശി ൫൫

എൻഭാര്യയോ ചന്ദ്രമതി സുശീലപ്രാണവല്ലഭ
മകനോത്തമളേവിറേറൻ കൌശികന്റെ കടത്തിനായ്

പതിയെവിററാരാദ്ര്യ മിന്നിക്കായാസക്ഷീണ
എന്നുവാങ്ങിച്ചുനക്ഷത്രൻ കടംപേടിച്ചുപിന്നെഞാൻ

ചണ്ഡാലദാസ്യംകൈയേററു കടംതീർത്തിതുഭാമിനി!
ചൊടലക്കാടാണ്ടോരെന്റെ പൂർവ്വരൂപംമറഞ്ഞുപോയ്

ഈഘോരരൂപം പൂണ്ടേൻഞാൻ സത്യംനിന്നോടിതോതിനേൻ
നിന്റെയടബ്ബ്യാത്മ മകനെൻപ്രാണൻ വെളിവാന്നവൻ

ഈലോഹിതാക്ഷനാംകുട്ടിയതാണിച്ചത്തകുട്ടിയെ
കണ്ടിണ്ടലോണ്ടതും വംശംമുടിയുന്നഭയത്തിനാൽ ൬൦

ചന്ദ്രമതി പറഞ്ഞു.

അനാഥാശയ! നിൻ ഘോരരൂപമിങ്ങിനെ കാണുകയാൽ
ചന്തമേറുന്നൊരാരൂപമിപ്പോൾ കാണായ്കയാലുമേ

ദൈവംമതിമറിച്ചുള്ളോരിന്നിയ്യേറുന്നസംശയം
സൌമ്യ! വിശ്വാസമായീടാനടയാളം തരേണമേ

ഹരിശ്ചന്ദ്രൻ പറഞ്ഞു.

കിനാവിൽകന്യനീയാരേയിരവിൽക്കണ്ടുമെത്തയിൽ
വന്നമന്നോർകൾ നടുവിൽ സ്വയംവരമഹോത്സവേ

നീലോല്പലസ്രക്കെവന്റെ കണ്ഠത്തിൽകൊണ്ടുവിട്ടുനീ
കടത്തിന്നായ് വൃദ്ധവിപ്രന്മാർ നിന്നേവിററുഭാമിനീ

ആ ഹരിശ്ചന്ദ്രനാണിഞാൻ ദൈവാൽച്ചണ്ഡാലനായവൻ
നിൻഭർത്താവു വിശാലാക്ഷി! കേളീസ്സത്യത്തിനാൽശ്ശുഭേ!
നിനക്കസദ്വാത്മഗനാ വായുവിശ്വാസമേകിട്ടും ൩൭

സൂതൻ പറഞ്ഞു.

എന്നുരാജാവുരച്ചപ്പോൾ ഘനഗംഭീരനാദമായ്
അശരീരോക്തിയുണ്ടായിതവൾക്കാശ്ശങ്കതീരുവാൻ
ഇവൻതന്നെഹരിശ്ചന്ദ്രൻ നിൻഭർത്താവു പതിവ്രതേ!

നീചൻെറ ദാസ്യംപൂണ്ടിട്ടും കടംതീർത്തിടിനാനിവൻ
താമസിക്കാതെകണ്ടിട്ടീഘോരമാമുടൽവിട്ടിവൻ

നിന്നോടുചേൎന്നുമുമ്പുള്ള സൌമ്യരൂപമെടുത്തിടും
അതുകേട്ടിട്ടിരട്ടിച്ചോരഴലാൽ മോഹമാണ്ടവൾ

മോഹിച്ചുവീണു കാർവിട്ടമിന്നലിൻപടിഭൂമിയിൽ
വീണ്ടുംതെരുങ്ങിബ്ബോധം പൂണ്ടാർത്തിപൂണ്ടവൾ മാഴ്കിനാൾ

ചന്ദ്രമതി പറഞ്ഞു.

മകൻമരിക്കിലുംപ്രാണനൻ നിന്നിതെന്നുടെ ഹൃത്തിലായ്
നീചദാസ്യംപൂണ്ടു നിന്നെശ്ശ്മശാനം വാണുകണ്ടതിൽ

ദുഃഖത്തിലുംദുഃഖമാണ്ടെൻ കണ്ഠത്തിൽക്കേറിനില്ക്കയാം
മുനിക്കുവേണ്ടിവിധിയാൽ ഹതരായ്നമ്മൾമുവ്വരും
പ്രാണൻകളയുവേൻ ഞാനീദുഃഖംവയ്യാസഹിക്കുവാൻ

ഹരിശ്ചന്ദ്രൻ പറഞ്ഞു.

സംസാരത്തിൽപ്പെട്ടുഴന്നു വിഷയാഹൃതചിത്തനായ്
പാട്ടിൽപ്പെടാത്തിന്ദ്രിയങ്ങൾ വലിയ്ക്കുന്നൊരുവന്നിഹ

പാറുന്നുമന്നിലെപ്പോഴും ദുഃഖങ്ങൾവലുതായവ
ഇന്ദ്രിയങ്ങളെവെന്നുള്ളുമുറച്ചുവിഷയങ്ങളേ

വിട്ടോനില്ലേല്ലാദുഃഖം നീർപത്മപത്രത്തിലാംവിധം
പുത്രമിത്രകളത്രാദി പ്രാകൃതന്മാർഭരിപ്പതാം

മുറ്റുംസംസാരമേമോശമേററവും ദുഃഖകാരകം
പരമാത്മാവജൻനിത്യൻ നാശമില്ലാത്തൊരീശനേ ൩൮
ശംഭുവിശേശനേധ്യാനിച്ചഴൽ തീർക്കുന്നുബുദ്ധിമാൻ
അതുകൊണ്ടല്ലലിന്മൂലം തൃഷ്ണവിട്ടുവരാനനേ!

സാവധാനംഞാനുരയ്ക്കും പത്ഥ്യമാംമൊഴികേൾക്കനീ
പണംരണ്ടുംവസ്ത്രമൊന്നുമെൻസ്വാമിയ്ക്കിവനേകണം

സ്വാമിദ്രോഹത്തിന്റെ പാപമല്ലെങ്കിലിവനേല്ക്കുമേ
ദ്വിജവൃദ്ധഗൃഹത്തിൽച്ചെന്നിപ്പോൾത്താനാശുഭാമിനി!

വസ്ത്രമൊന്നുംപണംരണ്ടും നയംചൊല്ലീട്ടുവാങ്ങിനീ
തിരിച്ചെത്തീട്ടുബാലന്റെ സംസ്കാരംചെയ്കവൈകൊലാ

എന്നുധർമ്മാർത്ഥങ്ങൾചേർന്ന യുക്തിയൊത്തുള്ള വാക്കിനാൽ
പണിപ്പെട്ടാശ്വസിപ്പിച്ചാ സ്സാദ്ധ്വിയല്ലലൊഴിഞ്ഞവൾ ൬൦
ധ്യാനിച്ചുവിശ്വേശ്വരനെ ശ്മശാനംവിട്ടിറങ്ങിനാൾ

ദ്വിജവൃദ്ധഗൃഹത്തിലേയ്ക്കുപോകും
നരനാഥപ്രിയയേ പ്പുരാന്തികത്തിൽ
ബതകണ്ടുപരീക്ഷ ചെയ്യുവാനാ-
യഥയത്നിച്ചിതു കൌശികീസഗർഭ്യൻ.

സ്കാന്ദപുരാണം ഹരിശ്ചന്ദ്രോപാഖ്യാനം
ശ്മശാനത്തിൽ ഹരിശ്ചന്ദ്രചന്ദ്രമതി സമാഗമം.
അമ്പത്തേഴാം അദ്ധ്യായം സമാപ്തം.

---

## ൫൰൮-ാം അദ്ധ്യായം.

സൂതൻ പറഞ്ഞു.

തപസ്സാലൊരുരക്ഷസ്സേത്തീർത്തപ്പൊഴുതുഗാധിജൻ
താമസീമായയവനു നൽകീട്ടിങ്ങനെ ചൊല്ലിനാൻ

വിശ്വാമിത്രൻ പറഞ്ഞു.

കാശിരാജാവിന്റെയന്തഃപുരത്തിൽച്ചെന്നുമായയാൽ
രത്നങ്ങൾകട്ടവനുടെ മൂവ്വാണ്ടായൊരു ബാലനേ
കൊന്നെടുത്തീച്ചന്ദ്രമതി പോമ്പോൾ മുന്നിൽവഴിക്കിടു

സൂതൻ പറഞ്ഞു.

അവന്റെയാവാക്കുകേട്ടു ഘാതകൻ പിശിതാശനൻ
അന്തഃപുരംപുക്കവിടെ മോഹിപ്പിച്ചവരേയുമേ
രാജനന്ദനനെക്കൊന്നു രത്നപ്പെട്ടിയൊടുണ്ണിയെ
എടുത്തുഗ്രധമാച്ചന്ദ്രമതിതൻ മുന്നിൽമായയാൽ

ഇരുട്ടേററുംവഴിയ്ക്കിട്ട ചത്തരാജകുമാരനെ
അവൻെറ മെയ്ക്കോപ്പുകളും രത്നംപൂരിച്ചപെട്ടിയും

വെള്ളവസ്ത്രംകൊണ്ടുദുഷ്ടൻ മുറുക്കിക്കെട്ടി വിപ്രരേ!
അതിന്നരികിലായ്‌വെച്ചിട്ടവിടത്താൻ മറഞ്ഞുതേ

നഗരത്തേയ്ക്കുപോകുമ്പോൾ വഴിക്കായ്‌മുന്നിലിസ്സതി
വാളാൽക്കഴുത്തറുത്തിട്ട ചോരയാണ്ടൊരു കുട്ടിയേ

കണ്ടവന്നരികേരത്നം നിറച്ചുള്ളോരുപെട്ടിയും
ലോഭംഭയംദയാശ്ചര്യം മോഹമെന്നിവയാന്നവൾ

അരനാഴികയള്ളിക്കിൽനിന്നു ചിന്തിച്ചു രാജ്ഞിയാൾ

ചന്ദ്രമതി പറഞ്ഞു.

അയ്യോകഷ്ടംമഹാകഷ്ടം! പന്തമേറിയൊരിശ്ശിശു
നൃശംസനാംപാപിദുഷ്ടനേതോ മായാവി കൊന്നവൻ

രാത്രിചത്തുകിടക്കുന്നു വഴിയ്ക്കുൻകുട്ടിപോലവേ
രാത്രിയീക്കുട്ടിയേക്കൊന്നു കള്ളനോയാതുധാനനോ

ഈരത്നപ്പെട്ടിയുമെടുത്തീവഴയ്ക്കിട്ടുമണ്ടിനാൻ
പുരംകാപ്പോർകളെപ്പേടിച്ചിദുഷ്ടക്രിയ ചെയ്തവൻ

കളിച്ചിരിയ്ക്കയാം നൂനമിന്നിക്കഴൽവളർപ്പവൻ
അനാഥയാമെൻെറകണ്ണിലെത്തീ ദൈവത്തിനാലിവൻ

ഉണ്ണീ! മുജ്ജന്മമെന്തുഗ്രപാപം നീചെയ്തുവെച്ചുവോ
ബന്ധുവുള്ളവനായാലും നീയീ നിലയിലാകുവാൻ

സൂതൻ പറഞ്ഞു.

കാശിരാജാവപ്പൊഴന്തഃപുരേകാണാഞ്ഞുപുത്രനെ
അവനെത്തെരയാൻവേണ്ടീട്ടയച്ചുകാവലാൾകളെ

അതാതിടംചുററിയവർപുരാൽപ്പോന്നിട്ടുസംഭ്രമാൽ
കണ്ടുവഴിയ്ക്കുദുഃഖിയ്ക്കുംരാജപത്നിയെയന്തികെ

കൊന്നരാജാത്മജന്റെയുംകോപ്പൽക്കാഞ്ചനപേടിയും
പിശാചിയോരാക്ഷസിയോഇവളീബ്ബാലഘാതിനി

കെട്ടുവെട്ടുകീറിവളെയെന്നായുധമെടുത്തവർ
കെട്ടിപാശംകൊണ്ടവളെഘോരരാംപുരപാലകർ

എടുത്തുചത്തശിശുവേരത്നപ്പെട്ടിയുമക്ഷണം
യാമംശേഷിച്ചോരരാവിൽക്കുററമററൊരുരാജ്ഞിയേ

ബലാൽനൃപഗൃഹംകേററിപൌരന്മാർചുഴലുംവിധം
സഭാദ്വാരംകേറിയവർമുൻനിൎത്തിനൃപപുത്രിയെ
വണങ്ങിപ്പരിവാരാഢ്യരാജാവിനൊടുണൎത്തിനാർ ൨൫

കാവല്ക്കാർ പറഞ്ഞു.

മായകൊണ്ടിവൾമോഹിപ്പിച്ചന്തഃപ്പുരജനങ്ങളെ
എടുത്തുബാലനേരത്തുപ്പെട്ടിയുംപുരിവിട്ടുപോയ്
വാളാൽത്തലയറുത്തിട്ടുപായാൻഭാവിച്ചിടുമ്പൊഴേ
രാജാവേ! ഞങ്ങൾചെട്ടെന്നുകണ്ടുചെന്നുപിടിച്ചതാം
ഈബ്ബാലഘ്നിയെയത്യുഗ്രദണ്ഡത്താൽക്കൊന്നുകൊൾകടൻ

സൂതൻ പറഞ്ഞു.

എന്നാരാജ്ഞിയെയും ചത്തബാലനേരത്തപേടിയും
പാലന്മാർനൃപനേക്കാട്ടിനിന്നാർകൈകൂപ്പിയങ്ങിനെ
ദിവോദാസാത്മജൻശ്രീമാൻപുകഴേറുംപ്രതൎദ്ദനൻ
ആരാജാവുണ്ണിയെക്കൊന്നുകണ്ടുചോരയണിഞ്ഞഹോ
ശോകംകൊണ്ടുള്ളുകെട്ടിട്ടുമോഹിച്ചുബോധമെന്നിയേ ൨൬
ദുഃഖോത്തരായ്ത്തീൎന്നുമുറ്റുംമന്ത്രിമാരുംസദസ്യരും
രാജാവുടൻബോധമാണ്ടുകോപത്താൽക്കണ്ണ്ചുവന്നവൻ
നിങ്ങൾചോദിപ്പിനിവളാരെന്തിനായ്ക്കൊന്നുബാലനെ
ഈക്കൊലക്കാരിയെന്നായികല്പിച്ചുമന്ത്രിമാർകളെ
കൈരണ്ടുംകെട്ടപെട്ടുള്ളിൽ ധ്യാനിച്ചുംപരമേശിയെ
മുൻനില്ക്കുംരാജ്ഞിയേക്കണ്ടു ചോദ്യംചെയ്തിതു മന്ത്രികൾ

മന്ത്രികൾ പറഞ്ഞു.

ദുഷ്ടേ! നീയാരേവരേയും മോഹിപ്പിച്ചിട്ടുമായയാൽ
എത്തിനാന്തഃപുരംവാഴുംബാലനേക്കൊലചെയ്തുനീ
പിശാചിയോരാക്ഷസിയോ ഗന്ധൎവ്വിനരനാരിയോ
മോഹനംരൂപമാണ്ടന്തേ ചുററുന്നു ബാലകഘ്നിനീ
നീയാൎക്കുമകളാൎക്കുള്ളപത്നി ചൊല്ലുകവാസ്തവം
ഭോഷ്കുചൊന്നാൽത്തീൎച്ചയായ്നീവധ്യയായിഭവിച്ചിടും

ചന്ദ്രമതി പറഞ്ഞു.

മുജ്ജന്മംചെയ്തൊരത്യുഗ്രപാപംകൊണ്ടുനൃപാത്മജൻ
കുട്ടിയാണെങ്കിലുംനിൻറമകനിങ്ങിനെചത്തതാം

താൻചെയ്തതെല്ലാമേജന്മവതിലെന്താവലാതിയാം
മായയാകുംസംസൃതിയിൽക്കടലിൽത്തിരപോലവേ
ഉണ്ടായുണ്ടായ്പ്പലവകലയിയ്ക്കുന്നിതുമാനവർ
മായയാമീപ്രപഞ്ചത്തിൽക്കൊൽവതാരാരുചാവതും
സത്യമായിശ്ശിവനൊരാളുണ്ടുമറ്റൊക്കെമിഥ്യയാം
പിശാചിയല്ലഗന്ധർവ്വിയല്ലരാക്ഷസിയല്ല ഞാൻ ൩൮

രാജാവേ! ഞാൻമനുഷ്യസ്ത്രീവിപ്രവിപ്രന്റെദാസിയാം
ധർമ്മമാണെന്നച്ഛനെന്റെപതിസത്യമയൻപുമാൻ

പ്രതർദ്ദനൻ പറഞ്ഞു.

മെയ്പൂണ്ടലക്ഷ്മിപോലുള്ളോൾവെറുംപ്രാകൃതയല്ലിവൾ
ധർമ്മംചൊല്ലുന്നകല്യാണി കുട്ടിയെക്കൊന്നതല്ലിവൾ

മന്ത്രികർ പറഞ്ഞു.

വിശ്വാസ്യയല്ലിവൾ പരംജനവഞ്ചകിരാക്ഷസി
മായാവിദ്യയെടുത്തിട്ടു വിശ്വമോഹനരൂപവും
സാധ്വിയെപ്പോലെ ചിലരെപ്പാട്ടിൽവെച്ചുനയോക്തിയാൽ
ക്രമത്താലെതരംനോക്കിക്കൊല്ലുമേദുഷ്ടബുദ്ധിയാൽ
അന്തഃപുരംപുക്കരാജപുത്രബാലനെവീഴ്ത്തിയോൾ
പുരത്തിൽബ്ബാലരെമുറ്റുംക്രമത്തിൽക്കൊലചെയ്യുമേ ൪൦

ധർമ്മാൽവധിയ്ക്കുണംബാലഘാതിനിസ്ത്രീകളേയുമേ
ഈക്രൂരയെക്കൊൽകവേണംവിചാരിയ്ക്കേണ്ടതില്ലിതിൽ

പ്രതർദ്ദനൻ പറഞ്ഞു.

ഭടന്മാരിവളെക്കൊണ്ടുപോയ്ഘോഷിയ്ക്കട്ടെയെൻപുരേ
ഇവൾക്കുഭർത്താവാരെന്നുംചെയ്തീസ്ത്രീയിൽവിചാരണ
ഭർത്താവുംമക്കളുമിവൾക്കുണ്ടെന്നാലിവളേവിടാം
ഇല്ലെങ്കിലാവീരബാഹുചണ്ഡാലാധീശ്വരൻവശം
ഏല്പിയ്ക്കുകെന്നാജ്ഞയാലെന്നോതീഭടരൊടാനൃപൻ

സൂതൻ പറഞ്ഞു.

നൃപാജ്ഞയെത്തലയ്ക്കേറ്റുസതിയെരാജവീഥിയിൽ
കൊണ്ടുപോയ്പ്പാലകർപുരേഘോഷണംചെയ്തുവീണ്ടുമേ
അഴ്പ്പാഴെയ്ക്കുംഭാര്യയോടുംപുത്രന്മാരോടുമൊപ്പമേ ൪൨
മറഞ്ഞുപോയ്കാശിവിട്ടുകാലകൌശികനാംകലി

സ്കാന്ദപുരാണം ഹരിശ്ചന്ദ്രോപാഖ്യാനം
ചന്ദ്രമതീവധോൽഘോഷം അമ്പത്തെട്ടാമദ്ധ്യായം സമാപ്തം.

---

## ൫൯-ാം അദ്ധ്യായം.

സൂതൻ പറഞ്ഞു.

രാജാവിൻഭൃത്യർസതിയെന്നയിയ്യേക്കണ്ടുചുററുമേ
വിസ്മയിച്ചുപുരസ്ത്രീകളൊത്തുചേൎന്നോതിയിങ്ങിനേ

പുരസ്ത്രീകൾ പറഞ്ഞു.

അന്തഃപുരേമെത്തവാഴുംകാശിരാജകുമാരനേ
വധിച്ചതീദുഷ്ടതന്നെകാമരൂപിണിരാക്ഷസി

മായപൂണ്ടോരിവളുടെദിവ്യദേഹത്തെനാക്കവിൻ
മോഹിപ്പിച്ചിത്തരംമെയ്യാൽപ്പെട്ടന്നത്തിൽജ്ജനങ്ങളേ

തക്കംപാൎത്തുംരാക്ഷസികൾഹനിയ്ക്കുംദുഷ്ടബുദ്ധികൾ
ദേശന്തോറുംചുററിയതാതിടംമററുശിശുക്കളേ

കൊന്നൊടുക്കിക്രമത്താലീപ്പുരത്തേക്കെത്തിനാളിവൾ
ആയിരംഭടർകാക്കുന്നരാജപുത്രനെവീഴ്ത്തിയോൾ ൫

ഇവൾനോംക്കൂട്ടർതൻകുട്ടികളെക്കൊൽവാൻമടിയ്ക്കുമോ
കുട്ടിക്കൂട്ടംമുടിച്ചീടുമിവളേക്കൊല്ലണംക്ഷണം

ഭൎത്താവിവൾക്കില്ലിവിടെമക്കളില്ലില്ലബാന്ധവർ
ഇവൾമാനുഷിയല്ലുഗ്രരാക്ഷസസ്ത്രീപിശാചിയോ

ബുദ്ധിയേറുംദയാലുക്കൾമററുചേർചിലർചൊല്ലിനാർ
ശീലസൌന്ദൎയ്യമാധുൎയ്യപാതിവ്രത്യാദിസൽഗ്ഗുണാൽ

ദേവസ്ത്രീമട്ടിവൾപിശാചിയുമല്ലല്ലരാക്ഷസി
കണ്ടപ്പോഴേസുഭ്രുവിൻെറസൌശീല്യമറിയുന്നുനാം ൧൦

ഈദൃശശീലവധിച്ചില്ലാബാലനാംരാജപുത്രനേ
മായയാലിരവിൽക്കൊന്നിതേതോമായാവിരാക്ഷസൻ

ഐശ്വൎയ്യാൎത്ഥിയിവൾക്കേതത്തെചെയ്യാവുശിക്ഷനിശ്ചയം

സൂതൻ പറഞ്ഞു.

ഇപ്രകാരംപുരസ്ത്രീകളങ്ങുമിങ്ങുമുരയ്ക്കവേ
അരുണോദയമാമ്പൊളുരാജദൂതർകൾരാജ്ഞിയേ ..
ശിശുഘ്നിയേക്കൊല്ലുകെന്നുവീരബാഹുവിനേകിനാർ
ചണ്ഡാലന്മാൎക്കടയവൻവീരബാഹുമഹാബലൻ
രാജാജ്ഞയേത്തലയ്ക്കേററുതൻെറദൂതരൊടോതിനാൻ

വീരബാഹു പറഞ്ഞു.

എന്റെദാസൻവീരദാസൻശ്മശാനംകാപ്പതുണ്ടവൻ
അങ്ങോട്ടെത്തിയ്ക്കുകിവളെക്കാശിരാജശിശുഘ്നിയെ
വാൾകൊണ്ടുടൻവെട്ടുകെന്നുംകല്പിച്ചെന്നുടെവാക്കിനാൽ
തിരിച്ചെത്തീടുവിൻനിങ്ങളെന്നോതിഗ്ഗൃഹമേറിനാൻ

ദൂതൻ പറഞ്ഞു.

അവൾക്കുള്ളൊരുതേജസ്സാലകറ്റപ്പെട്ടിട്ടുന്നവർ
അടുക്കാനശക്താഞ്ഞിട്ടുദൂരെദ്ദേവിയ്ക്കുചുറ്റുമായ്
ചണ്ഡാലാധിപദൂതന്മാർചുടലക്കാട്ടുകാക്കവേ.
രാജാവിന്നാരാജ്ഞിയാളെയേല്പിച്ചോതീമുനീന്ദ്രരേ!

ചണ്ഡാലദൂതർ പറഞ്ഞു.

ഇവൾകൊന്നുരാത്രികാശിരാജപുത്രക്കിടാവിനെ
വീരബാഹുച്ചൊല്പടിനീവാൾകൊണ്ടിവളെവെട്ടണം

ദൂതൻ പറഞ്ഞു.

എന്നോതിമുറ്റുംചണ്ഡാലദൂതന്മാർകൂടിൽപൂകിനാർ
മിത്ഥ്യാപവാദക്കെട്ടേറ്റും കൈക്കുതോൽവാറുകെട്ടിയും
ദോഷമറ്റാമഹിഷിയേക്കണ്ടുസംശയമാർന്നവൻ
ചോദിച്ചിതുമഹീപാലൻക്രോധശോകങ്ങളേറ്റവൻ

ഹരിശ്ചന്ദ്രൻ പറഞ്ഞു.

എൻചൊല്ലാൽനീകാലകൌശികാലയംപൂകിടുമ്പോഴ്
ഈദൃശപ്പെട്ടതുംപെടുപരിഭവവുംവന്നതെങ്ങിനെ

ചന്ദ്രമതി പറഞ്ഞു.

പോകുമ്പോൾപ്പുരപാർശ്വത്തിൽക്കണ്ടേനൊരുകിടാവിനെ
വഴിയ്ക്കാരോപാപി തലവെട്ടിക്കൊന്നിട്ടുകുട്ടിയെ
അവനെക്കണ്ടിണ്ടലാണ്ടെന്മനസ്സേറ്റംപകച്ചുപോയ്
അത്തലൊട്ടേൻ.ദൂതർകെട്ടിനിന്നടുക്കലണച്ചതാം
ഭാഗ്യംരാജൻ!നീവധിച്ചപരസൽഗ്ഗതിപൂകുവൻ
കുറ്റമറ്റെൻമേൽദൈവമൊത്തുവന്നുള്ളകൌശികൻ
മിത്ഥ്യാപവാദമുണ്ടാക്കിത്തീർത്തതാണില്ലസംശയം

ഹരിശ്ചന്ദ്രൻ പറഞ്ഞു

മിത്ഥ്യയായ്പ്പെട്ടൊരീക്കഷ്ടമന്യായവിധികല്പിതം
ഞാൻപൊറുക്കാസാധ്വീമഹാരോഷംവർദ്ധിച്ചിടുന്നുമേ

നിൎമ്മൎയ്യാദംദൈവമിമ്മട്ടെന്നെബ്ബാധിപ്പതിപ്പൊഴേ
നഷ്ടസങ്കല്പമാക്കീടുന്നുണ്ടെൻവീൎയ്യത്തിനാലെഞാൻ

ഇന്നുകാണട്ടെയെൻവീൎയ്യംസത്യധൎമ്മസമാൎജ്ജിതം
ദേവൎഷിസിദ്ധഗന്ധൎവ്വകിന്നരോരഗദേവരും

ഇമ്മട്ടാപത്തേററുപാഴിൽക്ഷേററമേററാൎത്തിപെട്ടഹോ
കണ്ടുനിഷ്പാപയാംനിന്നെല്പത്തനാശസമുത്ഭവം

ഉള്ളിൽച്ചലിയ്ക്കുംരോഷാഗ്നിയുദ്ധമിയ്ക്കുന്നതുണ്ടുഞാൻ ൩൦
ലോകങ്ങൾതീരുവാനൊരുവൻബദ്ധവാഗ്നികനക്കിനേ

നാരായണൻബ്രഹ്മദേവനിന്നിയ്ക്കുഗ്രരുവൎയ്യനും
കല്പിച്ചുതന്നദിവ്യാസ്ത്രജാലംമന്ത്രിച്ചുവിട്ടുഞാൻ

ഗ്രഹനക്ഷത്രങ്ങൾപൊട്ടിച്ചിന്നിഗ്ഗന്ധൎവ്വകിന്നരർ
മണ്ടിദ്ദേവഗണംനാശമാണ്ടുരാക്ഷസദാനവർ

വിറച്ചുഭൂമിമലകൾചററിപ്പോയാഴിയേഴുമേ
പീഡപെട്ടീജ്ജഗത്തൊക്കെക്കീഴ്മേലാക്കുന്നതുണ്ടുഞാൻ

ചന്ദ്രചൂഡപദാംഭോജദാസദാസൻറയെന്നുടേ
ജൃംഭിച്ചീടുംമഹാതേജസ്സാരുണ്ടിപ്പോൾതടുക്കുവാൻ

ചപലപ്രജ്ഞനസചിവരൊത്താച്ചപലബുദ്ധിയേ ൩൧
അമ്പെയ്തുകൊല്ലുവേൻപടയൊത്താട്ടുഷ്ടൻകാശിരാജനെ

സൂതൻ പറഞ്ഞു.

ഇത്രമാത്രമുരച്ചേററമമൎഷക്ഷുഭിതേന്ദ്രിയൻ

ക്രോധാൽത്തുടുംകണ്ണുരുട്ടിച്ചഹിയേപ്പോലെചീററിനാൻ
അവൻറകൺകാതുരോമകൂപശ്വാസങ്ങൾമാൎഗ്ഗമായ്

പുകഞ്ഞഗ്നിജ്വാലചിന്നിനിറഞ്ഞിതുനഭസ്ഥലം
കലുങ്ങീഭൂമിയൊട്ടുക്കകലങ്ങീകടലൊക്കെയും

സ്തംഭിച്ചുപോയങ്ങുമിങ്ങുംഭൂതജാലംനഭശ്ചരം
ത്രസിച്ചുദേവഗന്ധൎവ്വദാനവന്മാരശേഷവും

ഹരിശ്ചന്ദ്രൻറതേജസ്സാൽമുപ്പാരസഹ്യമായിതേ
ഋഷികൾക്കുംദേവകൾക്കുമുണ്ടായീപാരതാംവ്യഥ

അതതെന്നായ്നൃപനൊട്ടുനാരദാദ്യൎന്നഭശ്ചരർ
കാന്തനോടായ്ച്ചന്ദ്രമതിസാന്ത്വനംചെയ്തുചൊല്ലിനാൾ ൩൨

ചന്ദ്രമതി പറഞ്ഞു.

സത്യധർമ്മാർജ്ജിതംതേജസ്സിവണ്ണംവിട്ടിടൊല്ലനി
ശമമേല്പുകരാജേന്ദ്ര!ലോകത്തിൽപ്പീഡപറ്റൊലാ

സൂതൻ പറഞ്ഞു.

എന്നാസ്സാധ്വീശുഭച്ചൊല്ലാൽമഹർഷിമൊഴിയാലുമേ
തേജസ്സടക്കിക്ഷമയേപ്രാപിച്ചൂകോസലാധിപൻ
ജനംസ്വാസ്ഥ്യംപൂണ്ടശേഷംധീമാൻചിന്തയിലാണ്ടവൻ
ബാഷ്പത്താൽത്തൊണ്ടയിടറിദ്ദേവിയോടോതിയിങ്ങിനേ

ഹരിശ്ചന്ദ്രൻ പറഞ്ഞു.

ശോകാമയാർത്തനായീട്ടമിന്നിയ്യൌഷധിയായഹോ
പേരേകിത്തുണയായ് പ്രാണപ്രിയയായോരുസാധ്വിയേ
നൃശംസമട്ടുവാൾകൊണ്ടു വെട്ടാനാളല്ലനിന്നെഞാൻ
അല്ലെങ്കിൽനിന്നേക്കൊന്നിന്നു ജീവിച്ചീടുന്നതില്ലഞാൻ ൬൦

ചന്ദ്രമതി പറഞ്ഞു.

സ്വാമിദ്രോഹം ഗുരുദ്രോഹം നാസ്തിക്യമനൃതംപരം
ഇതുനാലുംശരിവെടിഞ്ഞീടേണം ബുധിയുള്ളവർ
വീരബാഹുസ്വാമികല്പിച്ചതു നീചെയ്യണംനൃപ!
അതിനാലെന്നെരാജാവേ! വെട്ടുവാൾകൊണ്ടശങ്കിതം
ത്താവുന്നീകൊന്നാലിന്നിയ്യേറ്റം ശ്രേയസ്സുകിട്ടുമേ.

എന്നായ്ധൈര്യമൊട്ടും വിലുണ്ടീകൃതതന
ത്രാണാശയാം യോഷയാൽ
ചൊന്നപ്പോളുഴൽതിന്നുറപ്പൊട്ടുറവി
ട്ടൂരിപ്പിടിച്ചങ്ങിനേ
സ്വർഗ്ഗംവാങ്ങിനപത്രികപ്പടിയെഴും
വാളോങ്ങിനിന്നീശനാം
ഗൌരീകാന്തനെയോർത്തുകാന്തയെയുടൻ
വെട്ടാനുറച്ചുനൃപൻ.

സ്കന്ദപുരാണം ഹരിശ്ചന്ദ്രോപാഖ്യാനം
ചന്ദ്രമതീവധോദ്യമം അമ്പത്തെട്ടാമദ്ധ്യായം സമാപ്തം.

# ൩൦-ാം അദ്ധ്യായം.

സൂതൻ പറഞ്ഞു.

അപ്പോൾപുലച്ചയ്ക്കു കാശിശ്മശാനവാടഭൂമിയിൽ
ഹരിശ്ചന്ദ്രപ്രസാദത്തിന്നുടൻ പ്രത്യക്ഷമാംവിധം
വിശ്വനാഥസ്വാമിയേത്താൻ കാണുവാൻചെമ്പിട്ടമ്പടി
ഇരുൾംപോക്കിക്കരൈരണ്ടു ഭുവനംതെളിയിച്ചഹോ
ഉദയാദ്രിയണഞ്ഞപ്പോൾകമ്മസാക്ഷിദിവാകരൻ
പത്മാസനംവാണദേവിനിയതേന്ദ്രിയചിത്തയായ്
കിഴക്കുനോക്കിരവിയെക്കുമ്പിട്ടിട്ടോതിരാജ്ഞിയാൾ

ചന്ദ്രമതി പറഞ്ഞു.

ഞാൻഭത്താവിൽസ്സദാ ധമ്മത്തിങ്കലുംതെറ്റിടായ്കിലോ
അസ്സത്യത്താൽശ്ശുഭംവെന്നിൽ പ്രസാദിക്കുകമാസഖൻ

സൂതൻ പറഞ്ഞു.

എന്നോതിശ്ശുദ്ധയാം രാജ്ഞിയുള്ളുകൊണ്ടോത്തുഗൌരിയേ
അപ്പോൾശ്രീമാൻരാജവരൻ കുമ്പിട്ടിട്ടുമഹേശനേ
വിശ്വാർച്ച്യവിശ്വേശ്വരനെ വിശാലാക്ഷിയെയക്കനേ
തൻഗുരുബ്രഹ്മജനെയും, വാളോങ്ങീട്ടുകഴുത്തിലായ്
വെട്ടീമഹിഷിയേധൃഷ്ടൻ പുരാരേ! കാക്കകെന്നുതാൻ
അവെട്ടുവിപ്രോത്തമരേ! താമരത്തണ്ടടിപ്പടി
വ്യഥനൽകീലവൾക്കേതുമതൊരത്ഭുതമായിതേ
പിന്നെക്രോധപരീതാംഗൻ ചിന്തയിൽപ്പെട്ടിതായവൻ
പാറമേലുംകടുത്തേറും മൂച്ചയുള്ളെൻറവാളിഹ
മൃദ്ധ്വാക്കാമിവളുടെകണ്ഠേതാനോങ്ങിവെട്ടിലും
എന്തേമങ്ങിപ്പോയിതിങ്ങു വീണ്ടുംവെട്ടുന്നതുണ്ടുഞാൻ

സൂതൻ പറഞ്ഞു.

എന്നുറച്ചിട്ടുധമ്മിഷ്ഠൻകയ്യുകൊണ്ടുതലച്ചുടൻ
സതിയാംചന്ദ്രമതിയെ വീണ്ടുംവെട്ടുന്നതപ്പൊഴേ
അപ്പോളവൻെറ വാളേന്തുംവലങ്കയ്യങ്ങുനിന്നുപോയ്
ഇതെന്തെന്നത്ഭുതപ്പെട്ടുമാനം നോക്കീനരാധിപൻ
അപ്പോൾപ്രളയകാലത്തെ ക്കാറൊക്കുംഘനനിസ്വനം
ജൃംഭിച്ചുബഹളംവാനിൽമഹാബഹളനിസ്വനം

ഭേരീമദ്ദളനിസ്സാനപണവാനകഘോഷവും
മൃദംഗശംഖധ്വനിയും ഝില്ലീകാഹളനാദവും
മുരളീപണവാരാവംവീണാഡിംഡിമശബ്ദവും
പടഹാതോദ്യരവവുമൊത്തടച്ചു ജഗത്ത്രയം
സിംഹനാദംചെയ്തു ക്ഷ്വേളിയാക്കംവന്നലയൊത്തവർ
ഗണകോടികളാകാശത്തെങ്ങുംവന്നുനിറഞ്ഞുതേ
ഉദിച്ചാദിത്യനൊക്കുന്നവിമാനവരകോടികൾ
ചുററും നിറഞ്ഞുള്ളാകാശംകാണ്മാനവല്ലാതമട്ടിലായ്
പിന്നൊരുറായിരം സൂര്യ്യക്കൂട്ടംപോലതിഭാസുരം
സൂര്യ്യാഭമററും ഒരു തേജഃപുഞ്ജംകാണായിതംബരേ
അതിൽക്കണ്ടു ഗോവൃഷത്തെക്കൊസലേന്ദ്രൻപ്രതാപവാൻ
ദിക്കെങ്ങുംനിറയും കണ്ഠരതാഘണ്ടാരവത്തൊടും
കൊമ്പിൻതുമ്പത്തണിമണിത്തുങ്ങിമിന്നുംപ്രകാരമേ
കണ്ഠോദരൻവലിയ്ക്കും മുക്കയറാണ്ടമുഖത്തൊടും ൨൦
രണ്ടുപാർശ്വത്തിലുംതൂങ്ങും മേൽവിരിപ്പുതൊടുമ്പടി
വീരൻചണ്ഡേശനേപ്പിന്നെ മഹാകാളനുമൊത്തഹോ
പ്രകാശിച്ചുഗളംപൊക്കി വെണ്മനിന്മുടിഭംഗിയിൽ
ഗംഭീരനാദംപൂണ്ടോരു ക്ഷീരവർണ്ണമതുപിയേ
അവൻറമേലിരിപ്പോനെക്കോടിശീതാംശുഭാസ്സിനേ
അണക്കൾക്കണവായോനെ മഹാത്മാക്ഷമഹസ്സിനേ
ചെറുതിങ്കളണിഞ്ഞോനെ മൃദുമന്ദസ്മിതാസ്യനേ
ലാവണ്യരസമോലുന്നഹാരഗൌരാംഗഭാസ്സിനേ
മദനായുതസൌന്ദര്യ്യൻ മദനാന്തകനീശനേ
അനർഘരത്നവൈഡൂര്യ്യപ്രഭാപടലമുള്ളവ ൨൫
പുത്തനായുള്ളമകുട കുണ്ഡലാംഗദഭൂഷകൾ
തണ്ടപ്പൊന്മോതിരം പൊന്നരഞ്ഞാൺവളകളെന്നിവ
ദിവ്യാഭരണജാലങ്ങൾ മെയ്യിൽച്ചാർത്തിയദേവനേ
കഴുത്തിൽനീലരത്നാഭവേഷം കൊണ്ടൊരുവീരനേ
വിരിഞ്ഞമാറിൽവിലസും മഹാഹാരമനോജ്ഞനേ
വിലയേറുംപട്ടുടുത്തോരത്യുച്ചോൽഗമനീയനേ
മിന്നുംബിംബോഷ്ഠമുള്ളോനെ ശുഭ്രയജ്ഞോപവീതനേ
കൈകളിൽശ്ശൂലവരദാഭയമാൻപൈതൽധാരിയേ

ചന്ദ്രാക്കവഹ്നീക്ഷണനേസ്സോമസൂൎയ്യായുതാഭനേ
ലോകംസൃഷ്ടിച്ചുരക്ഷിച്ചു മുടിപ്പാൻതക്കയോഗ്യനേ ന൭

ആദിമദ്ധ്യാന്തമറേറാനെ യവിതൎക്ക്യഗുണാഢ്യനേ
കരകാണാത്തസംസാരക്കടൽ കേററുന്നശക്തനേ

അനന്തശക്തിയൊത്തോനെ യനന്തമഹിമാബ്ധിയേ
ഭക്തേഷ്ടദൻഭക്തിഗമ്യനജൻ പ്രഭവിഭുപ്പരം

അദ്ധ്യാത്മദ്ധ്യാനനിഷ്ഠൎക്ക നിത്യാനന്ദപ്രദായിയേ
സൎവ്വജ്ഞൻസജ്ജനാധാരൻ സച്ചിദാനന്ദമൂൎത്തിയേ

വെൺകുന്നുവില്ലായവനെ വൻകൃപാസാരദൃഷ്ടിയേ
സൂരിയ്യുന്നോക്കാലംതീക്കും സ്വതന്ത്രശ്രുതിവീൎയ്യനേ

വിഷയംവിട്ടിന്ദ്രിയം വെന്നുള്ളയോഗീന്ദ്രചിന്ത്യനേ
ഭക്തപ്രിയൻമഹാദേവൻ ദീനക്കേററംസുഹൃത്തിനേ

ശിഷ്ടന്മാരേക്കാപ്പവനെദുഷ്ടനിഗ്രഹകാരിയേ ൈൎ൨
ഏകാഗ്രചിത്തൎസത്തുക്കൾക്കപവൎഗ്ഗപ്രദായിയേ

ജന്മമൃത്യുജരാരോഗശോകഭീതിവിഘാതിയേ
സത്യജ്ഞാനാന്ദമയൻ സൎവ്വലോകമഹേശ്വനേ

നാരായണവിരിഞ്ചാദിസേവ്യപാദസരോജനേ
ശുദ്ധാത്മാക്കൾക്ക സുപ്രാപ്യനകൃതാത്മദുരാപനേ

ഈശാനനാംപശുപതിപശുപാശവിമോചിയേ
വിശേഷശരൻമഹാദേവൻ വേദോക്തിയ്യുഗമ്യനേ

ദേവാദിദേവനാദ്ദേവന്നിടത്തായിട്ടുഗൌരിയേ
നീലോല്പലശ്യാമളയെ നീലകുഞ്ചിതകേശയേ ൿ

ലാവണ്യക്കടൽ പെററുള്ളതിങ്കൾക്കീൎപോലെ രമ്യയേ
സൎവ്വാഭരണഭാസ്സൊത്ത സൎവ്വമംഗളഗാത്രിയേ

ചാരുദിവ്യാംബരംചാൎത്തും പ്രസന്നമുഖപത്മയേ
ശുകബാലവരാഭീതിവീണാമണ്ഡിതഹസ്തയേ

ഭക്തേഷ്ടം നൽകുമുമയേ പ്രണതക്ലേശഹൎത്തിയേ
സൎവ്വൈശ്വൎയ്യം നൽകുവോളെ സ്സൌഭാഗ്യകരിയംബയേ ..

ശ്രീവിശാലാക്ഷിയാംവിശ്വധാത്രിവിശേഷശോഭയേ
അവൎക്കുട്ടുണ്ടു വലത്തരുണാൎക്കശതപ്രഭൻ

വിഘ്നംഘ്നനാണ്ടുവിഘ്നേശൻ വിമാനോത്തമസംസ്ഥിതൻ
എടത്തുണ്ടുമഹാസേനൻ മദനായുതവിഗ്രഹൻ

മയിൽകേറീട്ടറുമുഖൻ വാനവന്മാർ തൊഴുന്നവൻ
വേലെടുത്തതിതേജസ്വീ സർവ്വാഭരണ ഭൂഷിതൻ

കയ്യിൽച്ചൂരൽക്കോലുമേന്തി മുക്കണ്ണൻ ചാമ്പൽ പൂശിയോൻ
സ്വാമീജയിയ്ക്കുകെന്നുച്ചം വാഴ്ത്തീമുമ്പുണ്ടുനന്ദിയും
ശ്രീമാൻപീതാംബരം ചാർത്തും പുണ്ഡരീകായതേക്ഷണൻ

ശ്രീവത്സകൌസ്തുഭധരൻ ശംഖചക്രഗദാസിമാൻ
ദൈത്യവിധ്വംസികുമ്പിട്ടോ ർക്കഭീഷ്ടത്തെക്കൊടുപ്പവൻ

വിശ്വംഭരൻവലത്തുണ്ടു വിശ്വനാഥന്നുതാർക്ഷ്യഗൻ
ഹംസംപൂട്ടുംവിമാനത്തിൽ കയറീട്ടുപിതാമഹൻ

വാണിയൊത്തുമഹേശൻെറ യിടത്തുണ്ടുപ്രകാരമേ ൪൦
ഇന്ദ്രാദിലോകേശരെട്ടുപേർ വസുക്കൾമരുൽഗ്ഗണം

ആദിത്യരശ്വിനീദേവർ സിദ്ധർ സാദ്ധ്യർമഹോരഗർ
ഗന്ധർവ്വയക്ഷചാരരും സ്ത്രീകളൊത്തുവിമാനഗർ

മഹാദേവനെക്കുമ്പിട്ടു മുററുംസേവിച്ചിതപ്പൊഴേ
സനകാദികൾ യോഗീന്ദ്രർ നാരദാദിസുരർഷികൾ

സാമംപാടിസ്തുതിയ്ക്കുന്നോർ ഹർഷസംഭ്രമമാണ്ടവർ
ശതരുദ്രീയവുംചൊല്ലി യാനന്ദാശ്രുവിലാണ്ടവർ

ധ്യാനിച്ചുനൃത്തംവെച്ചുച്ചം മന്ത്രംചൊല്ലിപ്പുകഴ്ത്തിനാർ
മരീചിയംഗിരസ്സത്രി പുലസ്ത്യൻപുലഹൻക്രതു ൪൫

ദധീചികശ്യപൻപിന്നെ ദുർവ്വാസാവുബൃഹസ്പതി
വസിഷ്ഠൻവാമദേവൻതാൻ ഗൌതമൻകൗശികാത്മജൻ

ഇവർമററുംമാമുനികൾ തപസ്സാൽപ്രഭയേറിയോർ
ഭക്തിയ്ക്കധീനരായിട്ടു കുമ്പിട്ടിട്ടുമഹേശനേ

കൈക്കൂപ്പിനിന്നിട്ടെല്ലാരും സ്തുതിച്ചുവിശ്വനാഥനേ
മുഴുത്തിങ്കൾക്കൊത്തുനൂറു ശലാകകലശംകുട

അവൻെറമൌലിമേലേന്തി വീരഭദ്രൻഗണോത്തമൻ
ഇടത്തുംഗിരടിതാൻ വലത്തോനീലലോഹിതൻ

വെഞ്ചാമരകൾരണ്ടാലും വീശിക്കൊണ്ടാരുമേശനേ
മുഖശംഖൂതിനാൻ ശ്രീമാൻശങ്കുകർണ്ണൻനരേശ്വരൻ ൫൦

രംഭതൊട്ടപ്സരസ്ത്രീകൾ നൃത്തംവെച്ചിതുഭക്തിയാൽ
പാടീതുംബുരുമുമ്പായമുററും ഗന്ധർവ്വർഭംഗിയിൽ

രുദ്രകന്യകൾഗന്ധർവ്വനാരിമാർദേവകന്യകൾ
അസംഖ്യംപേർപാരിജാതപ്പൂത്തൂകിചുററുമണ്ടിനേ
അനേകയുഗസാഹസ്രം തപംചെയ്തമുനീന്ദ്രരേ!
യോഗീന്ദ്രരെത്തുമുനിയെ കാണ്മാനാഗ്രഹിപ്പതൊ
അദ്ദേവേശൻപ്രസാദിച്ചാ നൃപൻതൻമുന്നിൽനില്ക്കവേ
ശ്രീഹരിശ്ചന്ദ്രനേവാഴ്ത്തി ദേവർഷിഗണവല്ലഭർ

തന്മുന്നിലാമ്മട്ടുവിചിത്രമായ
മഹോത്സവേമാനവവംശനാഥൻ
ദേവൻകൊടുത്തുള്ളൊരുദിവ്യഢക്കാൽ
കണ്ടീശനേഗ്ഗോവൃഷവാഹനത്തിൽ
വാൾവിട്ടുമെയ്യിൽക്കുളിർകൊണ്ടുഭക്ത്യാ
ഹർഷാശ്രുവാർന്നീടിനകണ്ണുമായി
പ്രദക്ഷിണംവെച്ചൊരുമൂന്നുവട്ടം
സ്തുതിച്ചുതാൻതുള്ളിവണങ്ങിയാർത്തു
ക്ഷ്വേളാരവംചെയ്തഥ ചാടിവീണ്ടും
വലത്തുവെച്ചിട്ടുരസിച്ചുതുള്ളി
മുപ്പാരിലിന്നെൻകിടയില്ലൊരുത്തൻ
കാണ്മൻപ്രകാശം ഭഗവാൻഭവാനേ
പ്രസീദവിശ്വേശ്വര!ശങ്കരായെ
ന്നോതിസ്തവംചെയ്തിതനന്തകീർത്തി.

സ്കന്ദപുരാണം ഹരിശ്ചന്ദ്രോപാഖ്യാനം
വിശ്വനാഥപ്രത്യക്ഷദർശനം അറുപതാമദ്ധ്യായം സമാപ്തം.

---

## ൬൧-ാം അദ്ധ്യായം.

ഹരിശ്ചന്ദ്രൻ പറഞ്ഞു

വിശ്വാധികൻരുദ്രനനന്തനാദ്യൻ
വിശ്വൈകധാതാവൊരനന്തശക്തി
വിശ്വൈകവന്ദ്യൻവിമലാത്മഭാവൻ
വിശ്വേശ്വരൻനിശ്ശരണംസദാമേ
അക്കുള്ളപാദാംബുജമോർത്തുബുധർ
തട്ടുത്തപാരംവിഷയാത്മബുധി

ശോകംകടക്കുന്നമഹാമുനീന്ദ്ര-
രാദ്ദേവദേവൻ ശരണംസദാനീ

അരെസ്സുരൻഗർവ്വുകലൎന്നുദൃപ്താൽ
ദ്രോഹിയ്ക്കയാൽ വിശ്വജയപ്രവീണൻ

ലോകക്കുകേൾവിപ്പടിയായ്ബ്ഭവിച്ചു
തൊഴാംഭവാനാമദനാന്തകന്നായ്

അരേഗ്ഗണിയ്ക്കാതെമദിച്ചുദക്ഷൻ
യജ്ഞംതുടങ്ങിസ്സുരരോടുകൂടെ

മഹത്തൊടൊപ്പംവിലയംശമിച്ചു
തൊഴാംഭവാനാസ്സവനേശ്വരന്നായ്

പാലാഴിമേൽനിന്നുളവായ്ത്രിലോകം
ചുടാൻതുടങ്ങുംഗരളത്തെമുന്നം

ആരോകുടിച്ചിട്ടു കഴുത്തിലാക്കി
തൊഴാംഭവാനാവിഷകന്ധരന്നായ്

ആൎക്കുള്ളപാദാംബുജമോൎക്കവേനെ
മൃകണ്ഡുഭൂവേയമഭീതികാലേ

കാൽകൊണ്ടുകാലക്ഷതിചെയ്തുകാത്തു
തൊഴാംഭവാനാശ്ശമനാന്ധകന്നായ്

കടിച്ചുശേഷിച്ചൊരുമാംസശേഷം
കാട്ടാളനേകിക്കനിവോടുമാരോ

ബ്രഹ്മാദിഹവ്യത്തൊടുമൊത്തുനിന്നു
തൊഴാംഭവാനാംഭഗവാൻഭവന്നായ്

ആൎക്കുള്ളതൃക്കാല്ക്കുനിജാക്ഷിയച്ചി-
ച്ചാവിഷ്ണുസാക്ഷാൽപ്രളയാൎക്കകല്പം

രഥാംഗവുംമൂന്നുലകിന്റെരക്ഷാ-
ധിപത്യവുംവാങ്ങിമഹാസുരാരി

വാഴുന്നുനിത്യംസരസീരുഹാക്ഷൻ
തൊഴാംഭവാനാപ്പരമേശ്വരന്നായ്

ആൎക്കാവനാഴിസ്സായമാഴിയൂഴി-
തേൎത്തട്ടുചക്രങ്ങൾദിവാനിശേശർ

രഥങ്ങളശ്വങ്ങൾവിരിഞ്ചസൂതൻ
ചമ്മട്ടിയത്രപ്രണവംവിശേഷാൽ

വില്ലായതൊമേരുമുകുന്ദനസ്ത്രം
ഫണീശ്വരൻഞാണമരുത്തുകേതു
അക്ഷുള്ളഹാസാംശുകണത്തിൽവെന്തു
രിപുക്കൾവാഴുന്നപുരങ്ങൾമൂന്നും
തൊഴാംഭവാനാപ്പശുപാലനായ
ഭക്താർത്തിഹാരിത്രിപുരാന്തകനായ്

ആരേപ്പൂജിച്ചിട്ടുപുലസ്ത്യപൌത്രൻ
വൻപൌരനായാശരനാഥനായി
ഐശ്വര്യമെട്ടിങ്ങണിമാദിയേററു
തൊഴാംഭവാനാപ്രിയഭക്തനായി

മെയ്യാണവൻകാശിയിൽവാണിടുന്ന
ജരായുജൻസ്വേദജനണ്ഡജൻതാൻ
ആരോതിയന്തേശിവലോകമെത്തും
തൊഴാംഭവാനാബ്ഭഗവാനനിത്യം

ആരാൽഖമംഭസ്സുമരുത്തുതീഭൂ
പുമാനഹങ്കാരമയൻമനസ്സും
ഏല്ക്കുന്നദശാൽമതിയിന്ദ്രിയങ്ങ-
ളൊക്കെന്നുവൈകാരികവൻഗുണങ്ങൾ

ആർചൊല്ലിലോകംതുടരുന്നകർമ്മ-
മാരീശ്വരൻകർമ്മഫലപ്രദായി
ശ്രീദാരുകാരണ്യഗവിപ്രരാരേ
വെടിഞ്ഞുമായാവഴിമോഹമാണ്ടോർ

കർമ്മംഫലംനൽകുവതെന്നുയജ്ഞം
ചെയ്തുളധരത്തോടുമധഃപതിച്ചു
ആരേപ്പൂജിച്ചിട്ടഥമുക്തരായി
തൊഴാംഭവാനാപ്പരമാൽപ്പരനായ്

ഗംഗാർദ്ധചന്ദ്രാഞ്ചിതമസ്തകനായ്
ഗൌരീമനോഹാരിവപുർദ്ധരനായ്
സംസാരതാപത്രയമോചനനായ്
തൊഴാംഭവാന ശ്രു ഭനായകനായ്

തൊഴാംതൊഴാമാ പ്രണതാർത്തിഹന്നായ്
തൊഴാമിതാതാണ്ഡവചണ്ഡിതന്നായ്

തൊഴാം ഭവാനാക്കരുണാംബുധിയ്ക്കായ്
തൊഴാംഭരംമോക്ഷഫലപ്രദനായ്

നിത്യാനന്ദസുഖംതരുന്ന വിഭുവാം
നിത്യനുസത്യന്നിതാ
വേദാന്തസ്തുതവൈഭവന്നുഗുരുവാം
ശുദ്ധാത്മചിത്തന്നിതാ
ഭർഗ്ഗന്നായ് പ്രമഥാധിപന്നുരഹിന
സ്വച്ഛന്നാമുക്തഷ്ടിമാ-
ക്കൊക്കുംമാനസഹംസമായിവിലസു
ന്നാണ്ടയ്ക്കിതാ കൈതൊഴാം

നീയമ്മനീയച്ഛനമിങ്ങുനീതാൻ
മിത്രംസുഹൃത്തായതുമിങ്ങുനീയ്യേ
നീതന്നെസത്യം പരധമ്മവുംനീ
ദൈവംപരം നീശരണംസദാമേ ൧൦

അജ്ഞാനിയായ്സ്സംസൃതിയാഴിയാണ്ടു
തൃഷ്ണാഹത സ്വാന്തനശുദ്ധബുദ്ധി
നിൻപാദഭക്തൻപ്രലപിയ്ക്കുവോൻ ഞാൻ
പിഴച്ചോരെന്നെശ്ശിവ! കാത്തുകൊൾക

നിരന്തരൈശ്വര്യസുഖംചൊരത്തി
ദുരന്തശോകാംബുധിയേക്കടത്താൻ
നിൻപാദദാസ്യം പെടുമെന്നിലമ്മേ!
ഭവാനിചെറേറകൃപാംശലേശം

ശ്രീപരമേശ്വരൻ പറഞ്ഞു.

വത്സവത്സസ്വച്ഛകുലാവതംസ!
നീചെയ്തൊരീസ്തോത്രമതിപ്രിയംമേ
ഇതുഴിയിൽച്ചൊല്ലിവരുംമനുഷ്യൻ
ദോഷങ്ങൾപിട്ടെന്നുടെ ലോകമെത്തും

ഭവാൻെറയരികിൽക്കേറാൻപ്രഭോജ്ഞാനഹീനാകുമോ
ചണ്ഡാളദാസനായ്ത്തീർന്നാൻചൊടലക്കാട്ടുകാപ്പവൻ

സൂതൻ പറഞ്ഞു.

എന്നുകേട്ടുമഹാദേവൻകനിഞ്ഞവനെനോക്കിനാൻ
വിശ്വനാഥക്കടക്കണ്ണൊന്നേററപ്പോൾമന്നവന്നുടെ ൧൧
ഘോരരൂപംപോയ്മറഞ്ഞുതൽക്ഷണംമുൻസ്വരൂപമായ്
ഉരുക്കപൊൻനിറമുണ്ടോൻമുഴത്തിങ്കൾനിഭാനനൻ

കാൽമുട്ടോളംകൈകൾനീണ്ടോൻവിട്ടുനിന്നില്ലായതക്ഷണാൽ
കാണേണ്ടുന്നവനായ് ശ്രീമാനവൻസർവ്വാംഗസുന്ദരൻ

ചണ്ഡാലവേഷവുംപൂണ്ടുവീരബാഹ്വാഹ്വയനാണവൻ
കാശിയിൽപ്പാർത്തശമനൻചണ്ഡാലാകൃതിവിട്ടുടൻ

ശ്രീമാൻസ്വന്തംവേഷമാണ്ടുകയ്യിട്ടിട്ടുമഹേശനേ
ഹരിശ്ചന്ദ്രാന്തികത്തിൽച്ചെന്നവന്റെമകുടാദികൾ

മെയ്ക്കോപ്പുകൾപുതുപ്പട്ടുംധർമ്മാത്മാവണിയിച്ചതേ
വിലയേറുംപട്ടുടുത്തോൻകിരീടിശുഭകുണ്ഡലൻ ൩൪

ഹാരകങ്കണകേയൂരാദ്യലങ്കാരമണിഞ്ഞവൻ
രാഹുവിട്ടോരിന്ദുമട്ടിൽശ്രീമാൻശോഭിച്ചുമന്നവൻ

വിശ്വനാഥന്റെയരികേരാജാവിൻശ്രീനിന്നച്ചുതാൻ
ഭക്ത്യാമുന്നംതപംചെയ്തുമന്ത്രിയില്ലേമുനീന്ദ്രരേ!

അസ്സത്യകീർത്തിയ്ക്കുശരീരോക്തിയുണ്ടായ്പുലച്ചിയിൽ
മന്ത്രിശ്രേഷ്ഠ!മഹാബുദ്ധേ!ഫലിച്ചൂനിൻപരിശ്രമം

ഉടൻനൃപാന്തികത്തെത്തുമുഹൂർത്താൽവിശ്വനായകൻ
തെളിഞ്ഞുനിൻമന്നവന്നവൻവരങ്ങൾകൊടുത്തിടും

സൂതൻ പറഞ്ഞു.

അതുകേട്ടുടനേരാജാപാർശ്വംപുക്കയതാശയൻ
കണ്ടുകാളപ്പുറത്തംബയൊത്തെഴുംവിശ്വനാഥനേ ൩൫

ഹർഷത്താൽക്കുളുർമെയ്പൂണ്ടുവീണ്ടുംവീണ്ടുംനമിച്ചവൻ
ശ്രീമാൻപലസ്തോത്രമോതിത്തോഷിപ്പിച്ചുമഹേശനേ

പിന്നെരാജാവീശ്വരന്റെയാജ്ഞയാൽഭാര്യയൊത്തവൻ
സുദുർല്ലഭംസമീപംപൂക്കാബ്രഹ്മാദ്യരുടേയുമേ

മോക്ഷസാമ്രാജ്യമേകുന്നകാൽത്താരിണശിവന്റെയും
സുഖം തൻകൈകളാൽത്തൊട്ടുഹൃഷ്ടനായ് ഗൗരിതന്റെയും

സാഷ്ടാംഗമായ് വണങ്ങിട്ടുനിന്നുകൈകൂപ്പിയങ്ങിനേ

പശുപതിശുഭമേററമേകുമോമൽ
ക്കരമതിനാലെയവന്റെ കൈപിടിച്ചും
പ്രമഥസുരമുനീന്ദ്രർ കാണ്കെയങ്ങ-
ക്ഷിതിപതിയോടരുൾചെയ്തു വിശ്വവന്ദ്യൻ.

സ്കാന്ദപുരാണം ഹരിശ്ചന്ദ്രോപാഖ്യാനം
വിശ്വനാഥസമാഗമം അറുപത്തൊന്നാമദ്ധ്യായം സമാപ്തം.

---

# നൂറാം അദ്ധ്യായം.

പരമശിവൻ പറഞ്ഞു

ശ്മശാനമല്ലിതെൻയാഗശാലയാണനഘാശയ!
കപാലാസ്ഥികളല്ലെല്ലാം യജ്ഞപാത്രങ്ങളാണിവ

അസ്ഥിക്കോലല്ലദർഭ്ഭപ്പുൽപ്പവിത്രങ്ങൾ സമിത്തുകൾ
ഇതുമാഹവനീയാഗ്നിശവത്തീയല്ലെന്നോക്കെടോ

ചണ്ഡാലവേഷം പൂണ്ടുള്ളോൻ വിശ്വാമിത്രപ്രിയത്തിനായ്
ദാസനായ് നിന്നെവാങ്ങിച്ചോനിവൻ വൈവസ്വതൻയമൻ

നിൻപത്നിയാളെവാങ്ങിച്ചോൻ വിപ്രാകാരനവൻകലി
നിന്റെധർമ്മം പരീക്ഷിപ്പാനിതൊക്കെച്ചെയ്തുകൗശികൻ

സത്യധർമ്മത്തിൽ നിൻതുല്യനില്ലാപൂരുഷനാരുമേ
എൻഭക്തന്മാരിൽവെച്ചഗ്രഗണ്യൻ നീയെന്നുമന്മതം

ശ്മശാനത്തവശാൽ നീചക്കൂട്ടത്തിൽപ്പെട്ടമാനുഷർ
നിൻപേർമൂന്നുരചൊല്ലീടിൽദ്ദോഷംതീർന്നവരായ്വരും

നാൾതോറും പുലരപ്പുണ്യകീർത്തിയാം നിന്റെപേരിനേ
കീർത്തിച്ചിടും മനുഷ്യർക്കുപാപമൊട്ടുക്കതീർന്നുപോം

ചൊല്ലും പുരാണങ്ങളിൽ നിൻചരിത്രം പാപനാശനം
സർവ്വാർത്ഥസാധകംമന്നിൽ ബ്രാഹ്മണശ്രേഷ്ഠനൊക്കുമേ

സൂതൻ പറഞ്ഞു.

ഹർഷിച്ചുടൻ ചന്ദ്രമതികുമ്പിട്ടിട്ടുമഹേശനേ
വിശാലാക്ഷീദേവിയേയും സ്തുതിച്ചുഭക്തിപൂണ്ടവൾ

ചന്ദ്രമതി പറഞ്ഞു.

അജ്ഞാനമാകുന്നൊരു വർഷകാലം
കഴിഞ്ഞുവല്ലോ ഭഗവൽപ്രസാദാൽ

പ്രജ്ഞാശരൽക്കാലമിതാതുടർന്നു
തെളിഞ്ഞുപോയ് മാനസമാം സരസ്സും

ഉയർന്നൊരീനിന്റെ പദാംബുജത്തിൽ
സുഖം കളിപ്പൂ മമബുദ്ധിഹംസി

എന്മട്ടുമററില്ലൊരു ധന്യമന്നിൽ
തൊഴുന്നു ഞാൻ ദേവ! പിനാകപാണേ!

അന്നേഭവൽപ്പാദസരോരുഹത്തിൽ
നില്ലുംസ്ഥിരാനന്ദരസം കുടിച്ചോൻ
എൻചിത്തഭൃംഗം കരുതുന്നുഗൌരി!
പാക്കാനതിൽത്തന്നെഭവൽപ്രസാദാൽ

സൂതൻ പറഞ്ഞു.

എന്നാദസ്വാദ്ധിപുകൃത്ത ഴീട്ടഹൃഷ്ടയാം ഗൌരിയപ്പൊഴേ
കോമളക്കൈകൊകൊണ്ടവൾതൻമുഖമൊന്നുതുടച്ചുടൻ
മകളോടാമ്പോലവളോടരുൾചെയ്തിതുപാൎവ്വതി

പാൎവ്വതി പറഞ്ഞു.

പാതിവ്രത്യം നിന്റെശീലം വൻഭക്തിയിവയാലെഞാൻ
വത്സ! സന്തുഷ്ടയായ്ത്തീൎന്നു ശ്രേയസ്സേററവുമേല്ലനീ
ഭത്താവോടൊത്തുമുമ്മട്ടിൽ സ്സാമ്രാജ്യശ്രീയുമേല്ലനീ
കട്ടക്കമെന്റെയരികിലെത്തുമില്ലൊരുസംശയം ൧൭

സൂതൻ പറഞ്ഞു.

ഗൌരികരസ്പൎശമേററു ശോകാത്തിരുജവിട്ടവൾ
പൂൎവ്വപക്ഷന്ദുലേഖാഭം വിളങ്ങീരാജനന്ദിനി
ഭോഗിദുൎല്ലഭദേവേശകരസംസ്പൎശമേററുടൻ
നിൎമ്മലാത്മാവായ് ചേൎച്ചുജഗതീനാഥനങ്ങിനേ
കൈക്കൂപ്പിനില്ലുന്ന ഹരിശ്ചന്ദ്രനോട്ടദയാനിധി
വരംവരിക്കുനന്നായിവരുമെന്നായിശങ്കരൻ

ഹരിശ്ചന്ദ്രൻ പറഞ്ഞു.

വിശ്വനാഥ! മഹാദേവ! ഭക്തന്മാക്കഭയപ്രദ!
നിൻപാദപത്മദ്വന്ദ്വത്തി ലെന്നുംമേഭക്തികിട്ടണം
എൻപതിയ്ക്കുള്ള മിത്ഥ്യാപവാദം തീരാൻദയാനിധേ!
ജീവനോടെഴുന്നേല്ക്കട്ടേ കാശിരാജന്റെനന്ദനൻ

പരമേശ്വരൻ പറഞ്ഞു.

പ്രാൎത്ഥിച്ചല്ലോസ്വസുതനെ വിട്ടുനീയന്യപുത്രനേ
അതിനാൽജ്ജീവനോടേല്ലും രണ്ടുബാലകരുംനൃപ! ൨൦

സൂതൻപറഞ്ഞു.

എന്നാഗ്ഗൌരീശ്വരൻചൊൽകെ ഹരിശ്ചന്ദ്രന്റെപുത്രനും
കാശിരാജന്റെമകനും ജീവനിട്ടു നിരാമയർ
ഉറങ്ങിയുണരുംപോലെ രണ്ടാളുമെഴുന്നേററുതേ
എഴുന്നേറേറാരുമകനെ പുൽകിഹഷിച്ചുരാജ്ഞിയാൾ

അത്രിലോകീപിതാക്കന്മാരുടെ കാക്കലണച്ചതേ
മഹാദേവനെവന്ദിച്ചു ഗൌരിയേയുംപ്രഹൃഷ്ടനായ്

ലോഹിതാക്ഷൻവണക്കത്തിൽക്ഷമിച്ചിട്ടുതൻപിതാക്കളേ
അത്തുനേരംകൌശികനെ വിളിച്ചങ്ങരുളീശിവൻ

പരമേശ്വരൻപറഞ്ഞു.

മുനേവസിഷ്ഠനൊട്ടു നീ തിരക്കീടരുതിന്നിമേൽ ൧൯
ധരിയ്ക്കനീഭൂരിദോഷം മാത്സര്യംപ്രസംഗദം
രജോഗുണംപൂണ്ടുഭവാൻ മാത്സര്യാൽരാജപുത്രനും
രാജ്ഞിയ്ക്കുംനൃപനുംപീഡ ചെയ്തല്ലോവെറുതേമുനേ!
നിൻതപസ്സററിതതിനാൽ നിൻവീര്യംപോക്കിമന്നവൻ.

സൂതൻ പറഞ്ഞു

വിശ്വേശ്വരനെയുടൻദണ്ഡപ്രണാമംചെയ്തുകൌശികൻ
വണക്കത്തോടിപ്രകാര മുണർത്തീ തൊഴുതങ്ങിനേ

വിശ്വാമിത്രൻ പറഞ്ഞു.

അജ്ഞാനാൽഞാൻചെയ്തതിപ്പോൾ പ്പൊറുക്കകനിഞ്ഞുനീ
ദേവദേവേശ്വര!ഭവൽദ്ദർശനംകൊണ്ടെനിയ്ക്കുടൻ
രജോഗുണംമത്സരവും രണ്ടുംതീരെനശിച്ചുപോയ്
ഗുരുമട്ടിൽപ്പൂജ്യനല്ലോ വസിഷ്ഠൻ ബ്രഹ്മനന്ദനൻ

സൂതൻ പറഞ്ഞു.

എന്നോതിമുനിശാർദ്ദൂലൻ ഹരിശ്ചന്ദ്രനൊടോതിനാൻ

വിശ്വാമിത്രൻപറഞ്ഞു.

ബന്ധുവൊത്തങ്ങയ്ക്കധർമ്മപ്പരീക്ഷയ്ക്കാത്തിച്ചേത്തുഞാൻ ൨൦
സത്യവാനാമങ്ങിതുള്ളിൽ കരുതീടൊല്ലമന്നവ!
അമ്മട്ടുകഷ്ടനിലഞാനേല്പിച്ചെന്നാകിലുംഭവാൻ
പരംസത്യംവിട്ടതില്ലമ്പമ്പോ ധാർഢ്യംതവാനഘ!
പതിനെണ്ണായിരത്താണ്ടുഞാൻ മുന്നംചെയ്തവൻതപം
മട്ടുക്കങ്ങയ്ക്കിതാതന്നുകൊള്ളേൻ ഞാൻ നരനായക!
ഞാനീത്തന്നതപസ്സാലും യശസ്സാലുമതേവിധം
സത്യധർമ്മങ്ങളാലുംനീ മഹേന്ദ്രാദ്ധ്യാസനസ്ഥനായ്
ചന്ദ്രാക്കർനില്ക്കുന്നവരേ സ്വർഗ്ഗംവാഴ്കസുഖിച്ചുനീ
എന്നിഷ്ടംചെയ്കിൽനീ നിങ്കൽബ്രഹ്മണ്യതാമിരിയ്ക്കുകിൽ
ഞാൻചൊല്ലുമിത്തുനീതള്ളിക്കളഞ്ഞീടായ്ക്കമന്നവ! ൨൧

നിൻറഭാവംപരീക്ഷിപ്പാൻ വേണ്ടീട്ടപഹരിച്ചുഞാൻ
മഹാരാജ്യംകൊതിച്ചല്ലിതേററുവാങ്ങിയ്ക്കവൈകൊലാ

സൂതൻ പറഞ്ഞു.

അവ്വാക്യംതലകൊണ്ടേററിട്ടാമെന്നുനരകുഞ്ജരൻ
സ്വരാജ്യമേററുവാങ്ങിച്ചു വണങ്ങീമുനിമുഖ്യനെ

പരമേശ്വരൻ പറഞ്ഞു.

എൻപാദാബ്ജദ്വയത്തിങ്കൽ ബദ്ധഭക്തിയുണ്ടാംതവാനഘ!
ഭാര്യാപുത്രാന്വിതംപൊയ്ക്കോൾകയോദ്ധ്യയ്ക്കുശുഭംവരും
സാമ്രാജ്യശ്രീപ്പൂണ്ടുകാക്ക നാട്ടുകാർകളെയേറെനാൾ
രാജ്യംമകനിലേല്പിച്ചങ്ങൊട്ടുക്കംസ്വർഗ്ഗമെത്തുമേ
ഏറെനാളവിടെപ്പാർത്തെൻ ലോകത്തെത്തീടുമേഭവാൻ

വിഷ്ണു പറഞ്ഞു.

സത്യവ്രതങ്കൊണ്ടുരാജൻ! പാരംസന്തുഷ്ടനായിഞാൻ
വരംവരിയ്ക്കുകെന്നോടു നിൻകാമം നിറവേററുവേൻ ൭൦

ഹരിശ്ചന്ദ്രൻ പറഞ്ഞു.

ധുന്ധുസംഹാരകാലത്തെത്തസ്ത്രമിങ്ങേകിനീവിഭോ!
അദ്ദിവ്യനാരായണാസ്ത്രമിനിയ്ക്കായ്ത്തരണംഭവാൻ

സൂതൻ പറഞ്ഞു.

ആമെന്നാവൈഷ്ണവാസ്ത്രത്തെ നൃപന്നേകിജനാർദ്ദനൻ
ബ്രഹ്മാവുമാബ്രഹ്മശിരസ്സെന്ന മുഖ്യാസ്ത്രമേകിനാൻ
ആമഹാസ്ത്രങ്ങളും ഗാധിപുത്രദത്തതപസ്സുമായ്
ഹരിശ്ചന്ദ്രൻമഹേശന്റെ കൃപയും കൈവരുന്നവൻ
ഉദിച്ചർക്കൻമട്ടുദിക്കുവിളക്കി ക്കൊണ്ടുമിന്നിനാൻ
പിന്നെപ്പുത്രാമാത്യപത്നീയുക്തനാംനരനായകൻ
കമ്പിട്ടുവീധിയാംവണ്ണം വിനായകഗണേശനെ ൭൫
വിശ്വനാഥമഹാദേവനേയും വന്ദിച്ചുഭക്തിയാൽ
വിശാലാക്ഷീഗൌരിയേയും ഷൺമുഖസ്കന്ദനേയുമേ
വന്ദിച്ചിതുജഗദ്യോനിവിഷ്ണുവേ ബ്രഹ്മനേയുമേ
വിശ്വനാഥൻവാസവനെ വിളിച്ചിങ്ങനെചൊല്ലിനാൻ

പരമേശ്വരൻ പറഞ്ഞു.

അഭിഷേചിച്ചിന്നൃപനെ ദിവ്യപീയൂഷധാരയാൽ
അൻതേരിലേററിദ്ദേവേന്ദ്ര! സ്വപുരത്തേയ്ക്കണയ്ക്കു നീ

സൂതൻ പറഞ്ഞു.

എന്നുകല്പിച്ചുബന്ധാഢ്യ ഹരിശ്ചന്ദ്രനെയീശ്വരൻ
കണ്ണിട്ടനുഗ്രഹിച്ചിട്ടു സാംബൻസാനുചരൻപ്രഭു
സർവ്വലോകങ്ങളും കാണ്കെയവിടെത്താൻമറഞ്ഞുതേ
കൂട്ടുകാരൊത്തുഭഗവാൻ വിഷ്ണുവുംബ്രഹ്മദേവനും ൯൦
അനുഗ്രഹിച്ചരചനെ ദേവോത്തമർമറഞ്ഞുതേ
സ്ഥാണുദേവൻപോയശേഷം ഹരിശ്ചന്ദ്രനെവാസവൻ
ദിവ്യാമൃതംകൊണ്ടാറാടിട്ടു വനോടോതിയിങ്ങനേ

ദേവേന്ദ്രൻ പറഞ്ഞു

എന്റെ തേരിൽക്കേററി നിന്നെയയോദ്ധ്യയിലണച്ചിട്ടും
ഈയെൻസൂതൻ മാതലിയങ്ങടയേ ബ്രഹ്മനന്ദനൻ
മന്ത്രപൂതാംബുവാൽ വീണ്ടുമഭിഷേചിയ്ക്കുമേനൃപ!
മുഖ്യസാമ്രാജ്യമേററങ്ങു ധർമ്മാൽക്കാക്കുക ലോകരേ

സൂതൻ പറഞ്ഞു.

അതമെന്നുഹൃഷ്ടനായ്ച്ചൊല്ലി സ്സഭാര്യൻകോസലേശ്വരൻ
വന്ദിച്ചിതിന്ദ്രനെ ക്കീർത്തിയേറു മിന്ദ്രാണിയേയുമേ
കുബേരനഗ്നിവരുണൻ ധർമ്മരാജൻബൃഹസ്പതി ൯൫
വായുതൊട്ടന്യവാനോരെമരുത്തുക്കളെയുംശരി
അഗസ്ത്യാദികൾമുനി മുഖ്യരേയുംനമിച്ചവൻ
സബാന്ധവൻഹരിശ്ചന്ദ്രൻ താൻകൃതാർത്ഥതനേടിനാൻ
വിലയേറുംദിവ്യവസ്ത്രം ദിവ്യാഭരണജാലവും
പ്രീതിയോടുംസതീദേവി നൽകീചന്ദ്രമതിയ്ക്കുടൻ
തിങ്കൾപ്രഭയെഴുംഹാരം രാജാവിന്നിന്ദ്രനേകിനാൻ
കുബേരൻകുണ്ഡലയുഗ മഗ്നിയങ്ങംഗുലീയകം
നറുപൊൻതാമരപ്പൂവ്വാൽ മാലനൽകീജലാധിപൻ
ഇമ്മട്ടിന്ദ്രാദിവാനോർകൾ മാനിച്ചുനരനാഥനേ
ഏവരുംവന്നവഴിയേ വിണ്ണേറീമുനിമുഖ്യരും ൧൦൦
ആശീർവ്വാദംനൽകി യിവന്നഗസ്ത്യൻമുതലായവർ
നാരദാദിസുരർഷീന്ദ്രർമററും പോയീമുനീന്ദ്രരേ!
അവരൊക്കെപ്പോയശേഷം തപസ്സേറുംവസിഷ്ഠനേ
നമസ്കരിച്ചുധർമ്മിഷ്ഠൻ ഭാര്യാപുത്രാന്വിതൻനൃപൻ
സത്യകീർത്തിയുടൻ ശ്രീമാൻതൽപ്പാദാബ്ജംപിടിച്ചുതാൻ

കൃതാൎത്ഥനാമെന്നവനെ വസിഷ്ഠൻപുണ്ണ്യ സത്യനായ്
പ്രശംസിച്ചുമുനിശ്രേഷ്ഠൻ പ്രീതിപൂൎണ്ണമനസ്സോടും
വിശ്വനാഥാലയംപുക്ക ദിവ്യരൂപനുമേശനെ
വണങ്ങിസ്വപുരംപൂകാൻ സുഹൃത്തൊത്തവനോൎത്തതേ

സ്കന്ദപുരാണം ഹരിശ്ചന്ദ്രോപാഖ്യാനം
ഹരിശ്ചന്ദ്രവരപ്രദാനം ഒറ്റപത്തിരണ്ടാമദ്ധ്യായം സമാപ്തം.

---

## ൰൩-ാം അദ്ധ്യായം.

സൂതൻ പറഞ്ഞു.

കാശിരാജ്യംകാപ്പതാരോ പ്രജാരഞ്ജകനാംനൃപൻ
ദിവോദാസൻെറതനയൻ പേർകേട്ടോരപ്രതൎദ്ദനൻ
ചത്തുവീണ്ടുമെഴുന്നേററോരുണ്ണിയേക്കിട്ടിയായവൻ
ഹരിശ്ചന്ദ്രൻെറ ചരിതംകേട്ടുവിസ്മയമാൎന്നവൻ
മന്ത്രിമാരൊത്തണഞ്ഞു ചെന്നുവസിഷ്ഠമുനിമുഖ്യനേ
കുമ്പിട്ടാശീസ്സേററുഹരിശ്ചന്ദ്രനേത്താൻവണങ്ങിയും
കുമ്പിട്ടുകുശലംചോദിച്ചവനോടോതിയിങ്ങിനേ

പ്രതൎദ്ദനൻ പറഞ്ഞു.

കൌശികൻനിൻസത്യധൎമ്മപരീക്ഷകൾകഴിച്ചതും
വിശ്വനാഥനെയുംവാനോരെയുമങ്ങിങ്ങുകണ്ടതും
ദേവദേവപ്രസാദത്താൽമുററുമേവരമേററതും
അതൊക്കെക്കേട്ടറിഞ്ഞുഞാൻനിൻപ്രഭാവംമഹാമതേ!
വിചിത്രംനിൻെറചാരിത്രംമന്നിൽമന്നോരിൽമുററുമേ
നിൻകിടയ്ക്കുനരശ്രേഷ്ഠനൊരുവൻപോലുമില്ലിഹ
നിൻദേവിതൻപ്രഭാവത്തെയറിഞ്ഞീടാതെകണ്ടുഞാൻ
ചെയ്തകുററംമഹാരാജ!ക്ഷമിച്ചീടണമേഭവാൻ

ഹരിശ്ചന്ദ്രൻ പറഞ്ഞു.

ക്ഷമിച്ചേനൊക്കയുംനിൻെറവിനയാലാഗമത്തിനാൽ
മാൎദ്ദവത്താലുമുൎവ്വീശ!സ്വസ്തിയങ്ങയ്ക്കു;പോട്ടെഞാൻ

പ്രതൎദ്ദനൻ പറഞ്ഞു.

ഞാനനുഗ്രാഹ്യനെന്നാകിൽബ്ബന്ധുമന്ത്രിജനാന്വിതൻ

ഗുരുവേമുന്നിലാക്കിട്ടെൻഗൃഹത്തിൽ വരണം ഭവാൻ
സൽക്കരിച്ചാതിത്ഥ്യമേററുനാളെത്തൻപുരിപൂകിടാം

സൂതൻ പറഞ്ഞു.

എന്നുകേട്ടാട്ടെയെന്നോതിഗ്ഗുരുബാന്ധവരൊത്തവൻ
ആരാജാതിത്ഥ്യമേററാരാവങ്ങുപാർത്തിതുവിപ്രരേ! ൫൦

പിറെറന്നാൾപ്പുലർച്ചേ്ചാതേററുകുളിച്ചുവിഹിതാഹ്നികൻ
വസിഷ്ഠനേമുമ്പിലാക്കിസ്സപുരംപൂകുവാനായ്നൃപൻ

യാത്രയാകുംനൃപന്നായിധർമ്മാത്മാവാംപ്രതർദ്ദനൻ
വിലയേറുംരത്നചിത്രഭൂഷണൌഘങ്ങൾപട്ടുകൾ

ദാസീദാസസഹസ്രങ്ങൾമെത്തപീഠങ്ങളങ്ങിനെ
ഫലരത്നങ്ങളുമ്പൊന്നുംപതിനായിരമശ്വവും

രണ്ടായിരംകുംഭികളുമായിരംതേരുമങ്ങിനെ
നീതിയോടേകിയരചൻകോസലേന്ദ്രന്നുമന്നവൻ

രത്നഭൂഷാംബരാദ്യത്താൽപ്പൂജിച്ചാബ്രഹ്മപുത്രനേ
മുനിമുഖ്യനെവന്ദിച്ചുദിവോദാസാത്മജൻമഹാൻ ൫൫

വന്ദിച്ചുശിവനേസ്സത്യകീർത്തിയേത്താൻത്രിശങ്കുജൻ
വസ്ത്രാഭരണജാലത്താൽസ്സൽക്കരിച്ചുപുകഴ്ന്നവൻ

ഇന്ദ്രസൂതൻകൊണ്ടുവന്നദിവ്യരത്നാഞ്ചിതംരഥം
ആയിരംഹയമുള്ളൊന്നുപതാകാദ്ധ്വജമണ്ഡിതം

ആദിത്യസന്നിഭംദിവ്യംകയറീബാന്ധവാന്വിതൻ
വസിഷ്ഠനേമുമ്പിലാക്കിഹരിശ്ചന്ദ്രൻമഹാശയൻ

കാശിരാജാവേകിയൊരുതേരേറിസ്സൽക്കരിച്ചവൻ
പിന്തുടന്നിതുമേധാവിസത്യകീർത്തിനരേന്ദ്രനേ

നാലംഗപ്പടയോടൊത്തുധർമ്മാത്മാവാംപ്രതർദ്ദനൻ
പിന്തുടർന്നുഹരിശ്ചന്ദ്രനരേന്ദ്രനെമുനീന്ദ്രരേ!

ദിക്കൊക്കെയുംവിളക്കിക്കൊണ്ടിന്ദ്രതേരിലമന്നവൻ
താൻറനല്ലോരയോദ്ധ്യയ്ക്കുഗമിച്ചുകോസലേശ്വരൻ

രാജാവെത്തുന്നതായ്ക്കേട്ടിട്ടയോദ്ധ്യയിലെഴുംജനം
കൊടിനാട്ടിക്കുറുത്തുക്കിയണിഞ്ഞുനന്മയിൽപ്പുരി

ഏററംഹർഷിച്ചലങ്കാരമണിഞ്ഞുപുരവാസികൾ
പുരംവിട്ടുപുറപ്പെട്ടുഭൂപനേക്കാണുവാനുടൻ

മന്ത്രിമാർപടനാഥന്മാർദാസിമാർദാസർപാട്ടുകാർ
ആട്ടക്കാർവന്ദിമാർവേശ്യാസ്ത്രീകളുംശ്രേണിവൈശ്യരും

എതിരേററാരുൽസുകരായ്ഹരിശ്ചന്ദ്രനരേന്ദ്രനേ ൧൯
തേരാനയശ്വങ്ങൾതിങ്ങിദിവ്യഘോഷംമുഴക്കിയും

പുരാൽസൈന്യംപുറപ്പെട്ടുകാണ്മാനാകോസലേന്ദ്രനേ
മിന്നുംമാതലിയോടിപ്പോരിന്ദ്രത്തേരിലമന്നുടൻ

പുരാന്തത്തിൽചന്ദ്രമതിയൊത്തെത്തുന്നനരേന്ദ്രനേ
തേജസ്സാലക്സമനേയമാത്യൻസത്യകീൎത്തിയും

ധീമാനാംകാശിരാജാവുംപിന്നുടനൊന്നായങ്ങിനേ
കാശിനാടൻപടയൊട്ടുമൊത്താരാക്കോസലേശനേ

കണ്ടയോദ്ധ്യാപുരത്തിങ്കൽപ്രാക്തമാജ്ജനമൊക്കെയും
സന്തോഷക്കണ്ണുനീർവാൎന്നുവണങ്ങിഭക്തിയൊത്തുടൻ

സ്വാഗതംഹേമഹാരാജ!ശത്രുഞ്ജയ!ജയിയ്ക്കനീ ൨൦
എന്നുഹൎഷംപൂണ്ടുവാഴ്ത്തിച്ചുഴലേക്കൂടിനാരവർ

കൊണ്ടാടിയങ്ങേവരേയുംഛത്രചാമരശോഭിതൻ
ഭേരീശംഖമൃദംഗാദിഘോഷാൽദ്ദിക്കുമുഴക്കവേ

അയോദ്ധ്യക്കേറുമരചൻസ്വാന്തം വൻതേരമന്നവൻ
ദേവസൂതനെമാനിച്ചാത്തേർമടക്കിയയച്ചുതേ

ശ്രീമാൻദേവാലയംപൂക്കാനവൻപൂജിച്ചമാതലി
തേരേറിപ്പടയോടൊത്തുരാജമാൎഗ്ഗത്തിലൂടവേ

പോകുംബന്ധ്വാഢ്യനൃപനേക്കണ്ടിട്ടുപുരനാരികൾ
മംഗളച്ചൊൽകളുംപാടിഹൎഷത്താൽക്കുളുർകൊണ്ടവർ

രാജൻ!ജയിയ്ക്കുകെന്നുച്ചംപുഷ്പവൎഷങ്ങൾതൂകിനാർ ൨൧
രാജമാൎഗ്ഗംകടന്നിട്ടുവെണ്മാമലമുടിപ്പടി

കാണുംനിജഗൃഹത്തിൽപ്പോയ്ശ്രീമാൻസഭയിലെത്തിനാൻ
രാജാഭിഷേകത്തിന്നുടൻവസിഷ്ഠന്റെയാജ്ഞയാൽ

ഒരുക്കിവേണ്ടതൊക്കേയുംവെമ്പലേറുന്നമന്ത്രികൾ
പലകാൎയ്യദ്രവ്യമെത്തിമന്നിൽമന്നവരവരും ൨൨

അയോദ്ധ്യാപുരിയിൽച്ചെന്നുകണ്ടുനൃപതിനാഥനേ
ദിവ്യസിംഹാസനത്തിങ്കൽവാഴിച്ചാനരനാഥനേ

പത്നിയൊത്തഭിഷേചിച്ചുമന്ത്രശുദ്ധജലത്തിനാൽ
വസിഷ്ഠൻമാമുനികളുംമന്ത്രിനൈഗമരുംസമം

അഭിഷേചിച്ചനൃപതികിരീടിശുഭകുണ്ഡലൻ ൨൦
ശ്രീമാൻസഭാൎയ്യൻശോഭിച്ചുശചിയൊത്തിന്ദ്രധാടിയിൽ
പൌരരൊട്ടുക്കനന്ദിച്ചുജൃംഭിച്ചുതൂൎയ്യഘോഷവും
അടിഹൎഷാൽഗ്ഗണികകൾപാട്ടുചുററുമതേവിധം
അണിഞ്ഞുപുരിയേപ്പൌരർഹരിശ്ചന്ദ്രമഹോത്സവേ
സാമ്രാട്ടായിത്തീൎന്നുപിന്നെഹരിശ്ചന്ദ്രൻപുകഴ്ന്നവൻ
ബ്രാഹ്മണൎക്കേകിനാനന്നംചധനംരത്നമെന്നിവ
വന്നാണഞ്ഞരചന്മാർകൾനടുവിൽബ്രഹ്മനന്ദനൻ
കോസലാധീശരാജാവോടരുളീധൎമ്മ്യമാംമൊഴി

വസിഷ്ഠൻ പറഞ്ഞു.

അശ്വമേധംമഹായജ്ഞംചെയ്കകോൾകമഹീമതേ!
പണ്ടുമന്നോർചെയ്തതത്രേശ്രീകണ്ഠപ്രീതിവൎദ്ധനം ൩൦

സൂതൻ പറഞ്ഞു.

ഗുരുശാസ്യംകേട്ടുമുററുംമന്ത്രിമാരെവിളിച്ചവൻ
ഒരുക്കുകശ്വമേധത്തിൻവട്ടമെന്നാജ്ഞനൽകിനാൻ
ലക്ഷണംതികയുംവായുവേഗശ്വേതാഗ്ര്യവാജിയേ
ശൂരൻറെരക്ഷയിൽഭൂമിയൊക്കെച്ചുററിച്ചണച്ചതേ
എത്തിച്ചിതാസ്സരയുവിൻവടക്കേക്കരെമന്ത്രികൾ
പലസംഭാരമുള്ളോരുയാഗശാലചമച്ചതേ
എല്ലാംതെയ്യാറെന്നുണൎത്തീരാജാവിനൊട്ടുവിപ്രരേ!
ആവാജിരാജനണയെയൊരാണ്ടാമ്പോതുമന്നവൻ
വസിഷ്ഠാദ്യരെയൊട്ടുക്കമുമ്പാക്കിശ്ശുഭമാംദിനം
ആയാഗശാലയിൽച്ചന്ദ്രമതിയൊത്തുകടന്നുടൻ ൪൦
അശ്വമേധമഖംചെയ്യാൻതുടങ്ങീവിപ്രരൊത്തവൻ
കശ്യപാഗസ്ത്യപ്രമുഖ്യന്മാർമഹാന്മാർകൾതപോധനർ
വഴിപോലെയജിപ്പിച്ചുഹരിശ്ചന്ദ്രനരേന്ദ്രനേ
ദിവ്യാന്നഭേദംവസ്ത്രങ്ങൾധനധാന്യങ്ങളെന്നിവ
ആയജ്ഞത്തിൽസ്സത്യകീൎത്തിവിപ്രൎക്കേകീനിരന്തരം
ഋത്വിക്ബ്രഹ്മൎഷിമാരൊത്തായാഗശാലവിളങ്ങിതേ
വേദിമദ്ധ്യേകത്തിയാളിജ്വാലയാൎന്നത്രിയഗ്നിയും.

സ്കാന്ദപുരാണം ഹരിശ്ചന്ദ്രോപാഖ്യാനം
അശ്വമേധാരംഭം അറുപത്തിമൂന്നാമദ്ധ്യായം സമാപ്തം.

---

# ൬൪-ാം അദ്ധ്യായം.

സൂതൻ പറഞ്ഞു

അശ്വമേധമഹായജ്ഞം നടക്കുമ്പോൾമഹീപതി
മെയ്യിൽ കൃഷ്ണമൃഗത്തോലുമിട്ടുമാൻകൊമ്പെടുത്തവൻ

യജമാനൻവെണ്ണനെ തേച്ചിരുന്നു ഭൂമിദേവരേ!
അദ്ധ്വര്യുവായീധർമ്മിഷ്ഠൻവസിഷ്ഠൻബ്രഹ്മനന്ദനൻ

മഹർഷികശ്യപൻ ഹോതൻനേഷ്ടാവായിതുകൌശികൻ
ഉൽഗ്ഗാതാവായ് വാമദേവൻ ബ്രഹ്മനായിതഗസ്ത്യനും

ജാബാലിബ്രാഹ്മണാച്ഛംസിപ്രസ്തോതൻ ഗൌതമൻമുനി
പ്രതിഹർത്താവായികണ്വൻസുബ്രഹ്മണ്യൻമൃകണ്ഡുജൻ

പ്രതിപ്രസ്ഥനനായ്നിന്നിതുടങ്കൻമുനിസത്തമൻ
ഗ്രാവസ്തുത്താപസ്തംബനാച്ഛാവാകനായിതുഗാലവൻ ൫

കുത്സൻമൈത്രാവരുണനായുന്നേതാ ച്യവനൻ മുനി
ബോധായനനുപദ്രഷ്ടാപ്രതിഹർത്താഹരീതകൻ

സദസ്യരായീമറെറല്ലാന്നാരദാദിമുനീശ്വരർ
മന്ത്രജ്ഞർമന്ത്രപൂതാശ്വതപോധരം കഴിച്ചുടൻ

ഹുതാഗ്നിയിൽശ്രപിപ്പിച്ചു ശാസ്ത്രമ്പോലെവിധിപ്പടി
ഹവിരാജ്യപുരോഡാശങ്ങളാലാഹുതിചെയ്തുതേ

മഹാനാംഗാർഹപത്യാഗ്നിയമ്മട്ടാഹവനീയവും
ശോഭിച്ചുമുനിമുഖ്യന്മാർഹോമിച്ചാദ്ദക്ഷിണാഗ്നിയും

കർമ്മാന്തരേമുനിശ്രേഷ്ഠർഹേതുവാദങ്ങളോതിനാർ
ചിലർവയ്യാകരണരാംക്രമപാഠകർതാർക്കികർ ൰

മീമാംസാവേദികൾചിലർശ്രൌതസ്മാർത്തവിശാരദർ
വേദാന്തവാദികൾപരരന്യർഭാഷ്യജ്ഞരാംദ്വിജർ

അവിടെശ്ശാലയിൽക്കൂടി പ്രസംഗംചെയ്തുതങ്ങളിൽ
പാടിനാർപാട്ടുകാരന്യരാടിനാരന്യർനർത്തകർ

ഹരിശ്ചന്ദ്രാദ്ധ്വരേതൃപ്തരായ്ദേവകളേവരും
ഋഷിമന്ത്രംകൊണ്ടു പൂതസുധാധികഹവിസ്സിനാൽ

അഴിച്ചുഴമൊരീയൂഴിത്തട്ടിലുണ്ടേത്രയന്തണർ
കോസലേന്ദ്രാദ്ധ്വരത്തിങ്കൽക്കാണായിതവരൊക്കെയും

അവരിൽത്തൃപ്തികൂടാതെ കാമംകെട്ടൊരുവിപ്രനും
ഉണ്ടായില്ലരചൻപൂൎണ്ണകാമരാക്കീസമസ്തരേ ൧൫

നാംകേട്ടിട്ടില്ലകണ്ടിട്ടുമില്ലിമ്മട്ടുധരാഭൂവി
അത്ഭുതംദാനശൌണ്ഡത്വംശ്രദ്ധഭക്തിവണക്കവും

പുണ്യശ്ലൊകളെഴുംകോസലേന്ദ്രന്നൊന്നീവിധംദ്വിജർ
വാഴ്ത്തീഹരിശ്ചന്ദ്രനെയാദ്ദേവന്മാരും മുനീന്ദ്രരും

ആയജ്ഞംമുടിയേപ്പത്നിയൊത്തു മാമുനിമാരുമായ്
കഴിച്ചവഭൃഥസ്നാനം പരിപൂൎണ്ണമനോരഥൻ

രാജ്യാവധാൎയ്യവിന്നേകി കിഴക്കൻദിക്കുദക്ഷിണ്
തെക്കുഹോതാവിന്നു പടിഞ്ഞാറുൽഗ്ഗാതാവിന്നങ്ങിനേ

വടക്കുദിക്കാബ്രഹ്മന്നും മററുള്ളൃത്വിക്‌ജനത്തിന്നായ്
അസംഖ്യംധനമേകിക്കമ്പിട്ടാനവരെ മന്നവൻ ൨൦

ഭൂമിഗോമൂല്യമായ്‌വിട്ടു വാങ്ങിച്ചവളരെധനം
ഇവന്നാശിസ്സുനൽകീട്ടു പോയ്‌വന്നവഴിയേവരും

പിന്നെമന്നൻദ്വിജൎക്കേകി നൂറുകോടിപ്പശുക്കളേ
അസംഖ്യമതിരററുള്ള രത്നവിത്താദിയുംപരം

വിചിത്രക്കമ്പിളികളും രത്നമാഭരണങ്ങളും
ബ്രാഹ്മണൎക്കംബാന്ധവൎക്കും കൊടുത്താപന്നഭൂപരേ

മുറയ്ക്കുസൽക്കരിച്ചിട്ടു പുരത്തേയ്ക്കങ്ങയച്ചുടൻ
സഭാൎയ്യൻമകനോടൊത്തു പൊന്നുന്തേരിലമന്നവൻ

പൌരന്മാർവാഴ്ത്തുമരചൻ രാജധാനികരേറിനാൻ
ഇമ്മട്ടുയജ്ഞംചെയ്തിട്ടു ഹരിശ്ചന്ദ്രൻപുകഴ്‌ന്നവൻ ൨

വസിഷ്ഠനേമുൻനിറുത്തിപ്പാലിച്ചുധരണീതലം
കാലേവൎഷിച്ചുപൎജ്ജന്യം സസ്യംവാച്ചിതുഭൂമിയിൽ

രാജ്യംസുഭിക്ഷമായ് നാട്ടാരാരാജാവുഭരിക്കവേ
രഞ്ജിച്ചിതവനിൽപ്പാരിൽസ്സത്യ ധൎമ്മാനുവൃത്തികൾ

ഭാഗ്യവാന്മാരായ്‌ജനങ്ങൾ ഹൃഷ്ടപുഷ്ടർനിരാമയർ
ഒട്ടുകാലംചെന്നശേഷം ബ്രഹ്മനന്ദനനാംമുനി

സനൽക്കുമാരൻ ഭഗവാനെഴുന്നള്ളീയദ്ദിച്ചയാൽ
കാശീമഹാക്ഷേത്രമതിലങ്ങു വിശേശനീശനേ

പൂജിച്ചിട്ടമഹായോഗിയയോദ്ധ്യയിലിരിയ്ക്കവേ
കാണ്മാനായ്വന്നുമന്നവന്റെ സഭയിൽപ്പാവകപ്രഭൻ ൩൦
അവനേക്കണ്ടുപെട്ടെന്നേററതിരേററു നരേശ്വരൻ
സാഷ്ടാംഗമായ് നമിച്ചർഘ്യം പാദ്യാചമനകാദിയാൽ
പൂജിച്ചുപീഠംവാഴിച്ചുനിന്നു കൈക്കൂപ്പിയങ്ങിനേ

സനൽക്കുമാരൻ പറഞ്ഞു.

ക്ഷേമമല്ലേ ഹരിശ്ചന്ദ്ര! സസുഹൃത്താംതവാനഘ!
നിൻധർമ്മാർത്ഥങ്ങൾവായ്ക്കട്ടേ വർദ്ധിക്കട്ടേവിഭൂതികൾ
നിന്റെധർമ്മംസത്യവു മിപ്പാരിൽവമ്പിച്ചകീർത്തിയും
കേട്ടുസന്തുഷ്ടനായ്നിന്നെ ക്കാണുവാനിങ്ങുവന്നുഞാൻ
യോഗികൾക്കുംദുർല്ലഭമാം വിശ്വേശ്വരപാദാംബുജം
കണ്ടിതല്ലോഭവാൻനിന്നെ പ്രത്യക്ഷംവന്നുശങ്കരൻ
തെളിഞ്ഞുനിന്മേൽക്കൈതൊട്ടുതന്നല്ലോവരമുത്തമം ൩൧
അതിനാൽനീഭാഗ്യമുള്ളോർക്കഗ്രഗണ്യൻമഹീപതേ!
മുൻകല്പത്തിൽ പുഷ്പദന്തനാഴിചൂഴുമൊരുഴിയേ
സ്വധർമ്മത്താൽക്കാത്തുവാണാൻശംഭുഭക്തശിരോമണി
ദുർവ്വാസാവുപലേമട്ടു പരീക്ഷിച്ചിട്ടുമാനൃപൻ
കെട്ടതില്ലാമുഖ്യധർമ്മമതിൽത്തോഷിച്ചുശങ്കരൻ
ഗണാധിപത്യമാധീമാൻ പുഷ്പദന്തന്നുനൽകിനാൻ
ഈക്കല്പത്തിലവന്മട്ടുശോഭിച്ചീടുന്നുനീയൊരാൾ
മന്നിൽനിൻതുല്യനില്ലാരും കൃതാർത്ഥൻപൃഥിവീപതി

ഹരിശ്ചന്ദ്രൻ പറഞ്ഞു.

ധന്യനായ്ഞാനനുഗ്രഹീതനായീയോഗിപുംഗവ
ഇനിയ്ക്കനുഗ്രഹത്തിന്നായ്ബ്രഹ്മൻ! വന്നരുളീലയോ ൩൨
മഹായോഗിൻനിൻപദാബ്ജം തൊട്ടതിൽശ്ശുദ്ധനായിഞാൻ
ശിഷ്യനായോരുഞാൻ കേട്ടിട്ടിപ്രശ്നമരുളേണമേ
മുൻകല്പത്തിൽ പുഷ്പദന്തഭൂപനേച്ചൊല്ലിയില്ലയോ ൩൩
ഭഗവാനേ!വിസ്തരിച്ചുചൊൽകതച്ചരിതംഭവാൻ

സനൽക്കുമാരൻ പറഞ്ഞു.

മുന്നംപുഷ്കരകല്പത്തിൽ ബ്രഹ്മപുത്രതപോനിധി
പ്രസിദ്ധനാണാസപത്നാരപുഷ്പദന്തൻതദാനുജൻ

ജംബൂദ്വീപേശ്വരൻ സാൎവ്വഭൗമൻസത്യമൂൎത്തവൻ
വേദശാസ്ത്രാൎത്ഥതത്വജ്ഞൻശിവനിൽഭക്തിയുള്ളവൻ

ബ്രഹ്മസ്വരൂപൻഭഗവാനെന്നുറച്ചുമഹീപതി
പൂജചെയ്തുബ്രാഹ്മണരെയഭീഷ്ടാൎത്ഥംകൊടുത്തവൻ ൨൫

അബ്ബുദ്ധിമാൻതുച്ഛമെന്നുകണ്ടുവൈഷയികംസുഖം
ഊൎദ്ധ്വരേതസ്സായിരുന്നുസാമ്രാട്ടാണെന്നിരിക്കിലും

ഭൂമിയൊക്കെപ്പുഷ്പദന്തൻധൎമ്മത്താൽക്കാത്തുകൊണ്ടവൻ
ഭണ്ഡാരസ്ഥദ്രവ്യമെല്ലാംബ്രാഹ്മണൎക്കേകിനാൻമുദാ

അവന്റെധൎമ്മമറിവാൻദുൎവ്വാസോയോഗിപുംഗവൻ
അവന്റെമുന്നിൽച്ചെന്നാഴിചൂഴ്മൂഴിയിരന്നുതേ

ഈബ്ഭൂമിദാനംകൊണ്ടെന്നിൽ പ്രസാദിക്കുമഹേശ്വരൻ
എന്നോതീട്ടവനായ്പുഷ്പദന്തൻപാരൊക്കെനൽകിനാൻ

അതേറ്റുവാങ്ങിട്ടുദുൎവ്വാസാവുൎവ്വീശനോടുചൊല്ലിനാൻ
സാമ്രാജ്യശ്രീയിനെയുമെൻഭൂമിയേയുംവെടിഞ്ഞുനീ ൩൦

മററിടംപോകരാജേന്ദ്ര!പാൎക്കുവാൻവയ്യനിയ്യിതിൽ.
ആമെന്നോതിപ്പുഷ്പദന്തൻ ശ്രീയൊത്താബ്ഭൂമിവിട്ടുടൻ

കടൽത്തുരുത്തിൽച്ചെന്നിട്ടുകായുംതിന്നുജിതേന്ദ്രിയൻ
തപസ്സുചെയ്തുധൎമ്മിഷ്ഠനൊട്ടുകാലംനരാധിപൻ

അവന്റെയാശയംകണ്ടാദുൎവ്വാസാവതിവിസ്മിതൻ
പിന്നെയുംപരിശോധിപ്പാൻ യത്നംചെയ്തിതവന്റെമേൽ

സ്കാന്ദപുരാണേ ഹരിശ്ചന്ദ്രോപാഖ്യാനം
പുഷ്പദന്തകഥ ൧൪ പതിനാലാമദ്ധ്യായം സമാപ്തം.

---

## ൧൫-ാം അദ്ധ്യായം.

സനൽകുമാരൻ പറഞ്ഞു

തപംചെയ്യുമ്പൊൾമുമ്പെത്തിസ്സിദ്ധവേഷത്തിലാമുനി
ആരാജാവുനമിച്ചുള്ളോരാനാശിസ്സേകീട്ടിതോതിനാൻ

സിദ്ധൻ പറഞ്ഞു.

ദുൎവ്വാസാവിന്നൂഴിനൽകിത്തപംചെയ്യുന്നിതുണ്ണി!നീ
പുഷ്പദന്തൻപേർപുകഴ്ന്നസാമ്രാട്ടാണെന്നറിഞ്ഞുഞാൻ

കക്കിൽബ്രാഹ്മണരിൽബ്ഭക്തിയുറച്ചശിവഭക്തിയും
സൌമ്യ! ഞാനിവിടെപ്പാർത്തു ലിംഗപൂജകഴിയ്ക്കുവേൻ
ആയിരം താമരപ്പൂവുമായിരം കായുമങ്ങിനേ
കൊണ്ടുതരിക നാൾതോറും നൃപ! ശ്രേയസ്സുകിട്ടുമേ

സനൽകുമാരൻപറഞ്ഞു.

അവനാമെന്നേററു ചൊല്ലിക്കൊണ്ടച്ചെന്നിതതൊക്കെയും
ഏവംശുശ്രൂഷിയ്ക്കുമവൻ നാൾതോറുംകൊണ്ടുവന്നവ
ആയിരംകായ്കളും വാങ്ങിച്ചായിരംപങ്കജങ്ങളും
ലിംഗരൂപേശനെപ്പൂജിച്ചങ്ങുപത്മങ്ങളാലുടൻ
ആയിരംഫലവും നേദിച്ചവനൊന്നുംകൊടാതെതാൻ
നാൾതോറുംതനിയേസ്സിദ്ധൻ തിന്നുകൊണ്ടീടിനാൻനൃപ!
തുഷ്ടാത്മാവു ഹിതാഹാരങ്ങളിലീശനെയോർത്തവൻ
ശുശ്രൂഷചെയ്തിതവനെയുള്ളിലീശനെയോർത്തവൻ
അവന്റെധർമ്മമറിവാനൊരിയ്ക്കൽ സ്വയമീശ്വരൻ
കാണാതാക്കീമഹീനാഥ! പങ്കജങ്ങൾഫലങ്ങളും
പുഷ്പദന്തൻകിട്ടിടാഞ്ഞു ഫലവുംഹന്തപത്മവും
ഖിന്നുംചിന്തയിലായ്ത്തന്നെത്തന്നെചിന്തിച്ചിതേററവും ൫൦

പുഷ്പദന്തൻ പറഞ്ഞു

ഭീപൊട്ടുക്കനടന്നേൻ ഞാൻകിട്ടുന്നില്ലാഫലങ്ങളും
താമരപ്പൂക്കളും കഷ്ടമെന്തിനിച്ചെയ്തീടേണ്ടുഞാൻ
വിശന്നുഴന്നെന്നെനോക്കിക്കാത്തിരിയ്ക്കുന്നിതാമുനി
മുടക്കിനേൻ തപസ്വിയ്ക്കങ്ങാഹാരം ശിവപൂജയും
അതിനാൽപ്പാപിനിരയിൽ വരിച്ചുൻദുഷ്ടനായഞാൻ
മഹാദേവനൊടായാത്തിന്നു തിണ്ണിൽദ്രോഹംത്യജിയ്ക്കുവൻ

സനൽകുമാരൻപറഞ്ഞു.

എന്നുള്ളുകൊണ്ടുറച്ചിട്ടു തിണ്ണാളിച്ചുധരാപതേ!
അതിൽച്ചാടാനൊരുങ്ങുമ്പോൾ ദുർവ്വാസാവുമുനീശ്വരൻ
തടുത്തിട്ടരുളീപുഷ്പദന്തനോടുദയാനിധി

ദുർവ്വാസാവു പറഞ്ഞു

നിന്റെധർമ്മം പരീക്ഷിപ്പാനിതൊക്കെച്ചെയ്തതാണുഞാൻ ൫൧
ബ്രഹ്മണ്യൻശിവഭക്തൻ നീസത്യധർമ്മപരായണൻ
ജഗത്തിന്നാകെയും മാന്യൻപുഷ്പദന്തമഹീപതേ!

നിനക്കേകും മോക്ഷഫലം ദേവദേവൻ മഹേശ്വരൻ

സനൽകുമാരൻ പറഞ്ഞു.

ഇതിന്നിടയ്ക്കു വെളിവായ് വന്നുർവ്വീശ! മഹേശ്വരൻ
ആ ശുദ്ധധീയാം ഭക്തന്നനുഗ്രഹിച്ചുണ്ടുദയാനിധി
ഗണേശത്വം വാനവക്കും ദുർല്ലഭം സ്വാമി നൽകിനാൻ
സാരൂപ്യം പൂണ്ടീശ്വരന്റെ കൈലാസനിലയേ നൃപ
ഗണാഗ്രണിയുമായ് പുഷ്പദന്തൻ മോദിച്ചിരിയ്ക്കയാം
പുഷ്പദന്തന്റെ ചരിതം മഹാപാപപ്രണാശനം
ഞാൻ ചൊല്ലിയതു കേട്ടില്ലേ നിയ്യൊരാളുണ്ടു തത്സമൻ ൨൦
ധർമ്മത്തിനാൽ പ്രജകളെക്കാത്തു നിയ്യും ശിവന്നുടെ
പ്രസാദം ദുർല്ലഭം മത്ത്യക്കെന്നുമൈശ്വര്യമേല്ക്കുമേ

സൂതൻ പറഞ്ഞു.

എന്നുരച്ചു മറഞ്ഞാനാക്കുമാരൻ യോഗിവിപ്രരേ!
ധർമ്മാത്മാവാം ഹരിശ്ചന്ദ്രൻ ധർമ്മാൽക്കാത്തു ജനങ്ങളെ
വ്രതമേന്തും ബ്രാഹ്മണരേ ശുശ്രൂഷിച്ചു സദായ്പ്പൊഴും
വിശ്വനാഥനെയും ധ്യാനിച്ചാവസിച്ചു മതപ്പടി
പ്രതാപാന്നതസാമന്തൻ പരിപാലിച്ചു പാരിടം
നിങ്ങളോടോതിനേൻ മുറ്റും ഹരിശ്ചന്ദ്രന്റെ വൈഭവം
മുറ്റും പാപം മുടിപ്പോന്നു മുറ്റും വ്യാധിനിവാരണം
മഹാദാരിദ്ര്യശമനം മഹാസമ്പൽപ്രദം ശുഭം ൨൫
ധീമാൻ ഹരിശ്ചന്ദ്രന്നുടെയീയുപാഖ്യാനമുത്തമം
സ്കാന്ദത്തിൽ ചൊന്നതാം പുണ്യം പവിത്രം ശോകനാശനം
ലോകത്തിലിതു കേട്ടാലും ഭക്തിയോടൊത്തു ചൊൽകിലും
അവന്നൊക്കും കാര്യമെല്ലാം സമ്പത്തുണ്ടായ്വരും ദൃഢം
പുത്രാർത്ഥി പുത്രനെ നേടും ധനാർത്ഥി ധനമേറ്റിടും
വിദ്യാർത്ഥി വിദ്യ നേടീടും നിഷ്കാമർ മോക്ഷമേറ്റിടും
അറിഞ്ഞുമറിയാതെയും ചെയ്ത പാപങ്ങൾ തീൎന്നുപോം
ജ്വരന്നാധിവ്യാധിഭയം ദൈന്യം ശോകവുമാർത്തിയും
വ്യാഘ്രവ്യാളഭയം മറ്റുള്ളോരോ വ്യസനമൊക്കെയും
വിപ്രേന്ദ്രരേ! ചെറ്റുമേല്ക്കില്ലിവയൊന്നുമൊരിയ്ക്കലും ൩൦
ഇച്ചൊല്ലിയോരുപാഖ്യാനം വായിപ്പോന്റെ ഗൃഹത്തിലും
സർവ്വസമ്പൽപ്പുഷ്ടിയുണ്ടാം വിചാരിയ്ക്കേണ്ടതില്ലതിൽ.

മന്നിൽനേടിപ്പരംശ്രീയും നിലനില്ക്കുന്നകീൎത്തിയും
സൎവ്വമംഗളമൊത്തൊന്നാവാഗ്മിധൎമ്മപരായണൻ
ശിവഭക്തൻ ശുദ്ധചിത്തൻ മുഖ്യശ്രേയസ്സമേററിടും.

സ്കന്ദപുരാണം ഹരിശ്ചന്ദ്രോപാഖ്യാനം
പൂൎവ്വഖണ്ഡകഥ ആറുപത്തഞ്ചാമദ്ധ്യായം സമാപ്തം.

---

ഹരിശ്ചന്ദ്രോപാഖ്യാനം

കഥാസമാപ്തി.

---

"വാണീശുദ്ധിപ്രദം പിന്നെ കലിദോഷഹരം പരം
ശ്രീഹരിശ്ചന്ദ്രചരിതം പാടട്ടേ മലയാളികൾ
ആയിരത്തെണ്ണൂറ്റിമൂന്നു മീനമാസാന്തി ഇങ്ങിനെ
ഹരിശ്ചന്ദ്രന്റെ ചരിതം ഭാഷയാക്കിമുടിച്ചുഞാൻ."

ശുഭം.